# THE CHURCH WEEKLY

| Vol. VII. | SUNDAY 26th JULY 1953 | PRICE 2 ANNAS PER COPY | NO. 29 |
|---|---|---|---|


## THE ENTRY OF THE SPIRIT

(Dr. James Reid)

*It is expedient for you that I go away: for if I go not away, the Comforter will not come unto you; but if I depart, I will send Him unto you.*
John 16: 7.

It was startling for the disciples to be told that Jesus was leaving them; it is always painful to say good-bye to one we love and on whom we have come to depend. It is even more startling to be told that our friend's going will be an advantage to us. Yet this is often true. The time must come, if we are to develop, when we must learn to walk on our own feet, make our own decisions, become fully ourselves. Separation from those on whom we have leaned may be a blessing.

Jesus was infinitely wise. He saw that the time had come when the desciples must walk on their own feet. They must learn to think and decide and act from the inner guidance of His Spirit instead of leaning on His external presence. "It is an advantage to you that I go away," He said. They could not believe it. After He was taken from them and crucified they felt bereft. They were like a ship when the tow rope that takes it out to sea has been cast off and the wind has not filled its sails. But very soon what Christ had said came true. They were possessed by His Spirit and became most fully themselves and at the same time most fully His disciples. "It is expedient for you that I go away. for if I go not away, the Comforter, which means the Strengthener, will not come unto you; but if I depart, I will send Him unto you."

We are sometimes tempted to think that those who lived with Jesus in Palestine had an advantage over us. How good it would be, we imagine, if we could have the touch of His hand and hear the very accents of His voice and be able to consult Him whenever we are in a fix! But the fact that we are deprived of His external presence is a positive advantage. It enables us to grow up as Christian men and women and so to become most fully ourselves. The gift of the Spirit is the reality of His presence within us.

Christ assured His disciples that the Spirit would recall many of the things He had said to them. These would lie dormant in their minds till the Spirit gave them life and awakened then meaning and their music. So it was with them and so it is with ourselves when the Spirit breathes upon the Word. Truth we have never seen, breaks out of verses that have been familiar to us from our childhood, and we are led from room to room of their unfolding meaning, as some fresh experience or need opens a hidden door. We discover that the Bible is always up to date.

But the Spirit is also the Spirit of power. The Bible speaks of it as "wind" and "fire", the things we know in the material world as the sources of power. It is the power that brings our feeble will into action to do the right.

Our trouble is not the lack of plans for a better world and of noble designs for living. It is not for lack of good intentions that the world is floundering in the doldrums of lovelessness, fear and inefficiency. The trouble is that our fine plans and dreams never get into production. They never get beyond the drafting room in the chambers of imagination, the lack of the energy love of and courage and faith.

This assurance was continually on the lips of Christ. "Ye shall receive power," he told His disciples. They were looking into a world that would seem very bleak without His visible presence, and where they would feel very helpless in face of the tasks He had set them. Our greatest need, as we stand facing the world of our day, is to become so conscious of the reality of His power that we shall be ready for anything. But we must not forget that His power only comes into action when we take the step to which He calls us. The hidden energy of the spirit is released through obedience.

The Spirit opens our eyes to the glory of Christ. "Whom having not seen we love," has always been the Christian description of Jesus since He left the world. It is to our advantage that He has gone away. If He were here in visible form familiarity might blind us to His glory. We might never see through the outward form to the reality of the Spirit. George Macdonald says, "The flower is not its loveliness and its loveliness we must love. If the flowers were not perishable, we should cease to contemplate their beauty."

As it is in nature so it is also in friendship. Death may seem to be a veil; but it can also be an unveiling of the spirit, where the best in those we love shines out and becomes imperishable. This is true in greater degree of Christ. If we have yielded our hearts to the entry of His Spirit our eyes are more and more opened to His glory. His face looks in upon us through the shams and shadows of this passing world.

(British Weekly)

# പാപത്തിന്റെ ഫലം മരണം!

(ശ്രീമതി പെണ്ണമ്മ ബേബി)

ഒരിക്കൽ ഒരു ഗ്രാമപ്രദേശത്ത് ഒരുപദേശി വന്നു കുറെ ദിവസം രാത്രിയിൽ യോഗം നടത്തിയതിൽ ഒരു പ്രധാന പ്രസംഗവിഷയമായിരുന്നു ഈ വാക്യം. അതിന്റെ അർത്ഥമെന്താണെന്ന് ആദ്യന്തം ജിജ്ഞാസയോടെ ശ്രദ്ധിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ സാരാംശം എനിക്കിത്രമാത്രമേ ഗ്രഹിക്കാൻ കഴിഞ്ഞുള്ളു.

പാപത്തിന്റെ പ്രതിഫലം മരണമത്രേ. നമ്മുടെ എല്ലാ വേലയ്ക്കും തക്കതായ പ്രതിഫലം ഉണ്ട്. പാപത്തിന്റെ പ്രതിഫലം—ശമ്പളം—മരണമാണ്. ആദാം നിരോധിക്കപ്പെട്ട കനി പറിച്ചു ഭക്ഷിച്ചു; അനുസരണക്കേടാകുന്ന പാപം ചെയ്തു; മരിച്ചു. അതെത്തുടർന്നു മരണം ലോകത്തിലേക്കു വന്നു. പാപംചെയ്തവരെയെല്ലാം കൊന്നു.

ഫറവോൻ യിസ്രായേല്യരുടെ നേരെ പാപംചെയ്തു. അവന്റെ സൈന്യത്തെയെല്ലാം ചെങ്കടൽ വിഴുങ്ങിക്കളഞ്ഞു. ഇങ്ങനെ തുടർന്നു ആ പ്രസംഗം.

ഈ വ്യാഖ്യാനം എന്റെ മനസ്സിൽ പൂർവ്വാധികം സംശയങ്ങൾ ഉളവാക്കി. മറ്റു പല പ്രശ്നങ്ങളും പൊന്തിവന്നു. പഴയനിയമകാലം മുതൽ ഞാൻ ആരായുകയായിരുന്നു. ഹാബേൽ നല്ല ഫലങ്ങൾ ദൈവത്തിനു കാഴ്ചവച്ചു. ആ ദൈവപ്രസാദപ്രാപ്തിയാണ് അവനു മരണകാരണമായിത്തീർന്നത്. ഹാബേലിനെ കൊന്ന കായേലിനെ ദൈവം കൊന്നില്ലെന്നു തന്നെയല്ല; കൊല്ലാതിരിക്കാൻ ഒരു അടയാളംകൂടി കൊടുത്തുവിട്ടു. അപ്പോൾ മരിക്കുന്നവരെല്ലാം പാപികൾ തന്നെയോ? ദൈവമൊഴികെ മറ്റാരുംനീതിമാന്മാരല്ല. അഥവാ ദൈവത്തിന്റെ പ്രവാചകന്മാരും നീതിമാന്മാർ തന്നെ അങ്ങനെയാണെങ്കിൽ സോക്രട്ടീസും ക്രിസ്തുവും ബുദ്ധനും നബിയും ഗാന്ധിജിയും എല്ലാം മരണം പ്രാപിച്ചതെന്തുകൊണ്ട്? ഇന്നു ലോകം വിശ്വസിക്കുന്ന മാനദണ്ഡം അസ്പദമാക്കി നോക്കുമ്പോൾ അവരെല്ലാം നീതിമാന്മാരായി കാണപ്പെടുന്നു. പിന്നെ എന്തുകൊണ്ടാണ് അവർ മരിച്ചതു? സോക്രട്ടീസിന്റെ കാലത്തു യവനന്മാർ അന്ധവിശ്വാസത്തിൽ മുഴുകിയിരുന്നു. യാതൊരർത്ഥവുമില്ലാത്ത വസ്തുക്കളും സാങ്കല്പികഭൂതങ്ങളും അവരുടെ ആരാധ്യദേവതകളായിരുന്നു. ഇത് അന്ധവിശ്വാസവും അനാചാരവും ആണെന്ന പരമാർത്ഥം സോക്രട്ടീസ് പഠിപ്പിച്ചു എന്നതാണ് ആ മഹാൻ ചെയ്ത വലിയ പാപം. ആ പാപത്തിന്റെ ഫലമായി അദ്ദേഹം അധികൃതാജ്ഞയാൽ വിഷപാനം ചെയ്ത്, മരണത്തെ നിർബന്ധപൂർവം വരിക്കേണ്ടിവന്നു.

സ്വന്ത പാപങ്ങളാൽ അധഃപതിച്ചുകിടന്ന മനുഷ്യവർഗ്ഗത്തിന്റെ ഉന്നമനത്തിനുവേണ്ടി തന്നത്താൻ ബലിവസ്തുവാകുവാൻ വരെയും തിരുമനസ്സുണ്ടായ യേശുനാഥൻ ജൂതജനങ്ങളുടെ നീചനീചമായ ശിക്ഷയ്ക്കും തദ്വാരാ ക്രൂശുമരണത്തിനും വിധേയനായിത്തീർന്നു.

സാധുക്കളെ ഇടിച്ചുപിഴിയുന്ന—അടിമത്വശൃംഖലയിൽ ബന്ധിക്കുന്ന—വിദേശാധികാരത്തിൽനിന്നും സഹോദരലക്ഷത്തെ വിമുക്തരാക്കുവാൻ ശാരീരികമാനസികക്ലേശങ്ങൾ അനവധി സഹിച്ച മഹാത്മാ ഗാന്ധിയും തോക്കിനിരയായിത്തീർന്നു

മനുഷ്യൻ ആദിമഘട്ടത്തിൽനിന്നും കാലക്രമേണ പരിഷ്കൃതാശയനും സംസ്കൃതചിത്തനും ആയിത്തീർന്നുവെന്ന് സ്വയം അഭിമാനിക്കുന്നതിന്റെ അർത്ഥമെന്താണ്? ഒരു കാലത്തെ വിഷദ്രവ്യത്തെ അടുത്തകാലത്തെ ക്രൂശായും— പിന്നീട് ഒരിക്കൽ ഗംഭീരമായ തോക്കോ പീരങ്കിയോ ആയും അടുത്ത ഭാവിയിലെ സർവ്വസംഹാരിയായ അണുബോംബായും രൂപാന്തരപ്പെടുത്തി എന്നതാണോ?

ഒരുപക്ഷേ ഈ മഹാത്മാക്കളുടെ പുണ്യപ്രവൃത്തികൾ അതാതുകാലത്തെ നിയമസംഹിതകളിലെ പാപാദ്ധ്യായങ്ങൾ ആയിരിക്കുമോ?

ഈ പ്രശ്നാവലികൾക്കൊന്നും ശരിയായ സമാധാനം കണ്ടുപിടിക്കാൻ കഴിയുന്നില്ല.

പാപം എന്താണെന്ന് ഒരു പ്രത്യേക നിർവചനമോ വിവരണമോ ആവശ്യമില്ലല്ലോ. മരണം എന്താണ്? എന്തായാലും ശരീരാത്മാക്കൾ തമ്മിലുള്ള വേർപാടിനെയാണു മരണം എന്നു നിർവചിക്കുന്നത്. ജീർണ്ണപഞ്ജരത്തിൽ നിന്നുംഅന്തസ്ഥശുകം വിമുക്തമായി പുതിയ പഞ്ജരത്തെ പ്രാപിക്കുന്നതുപോലെ ജരാനരകളാലോ വ്യാധിയാലോ ജീർണ്ണമായ ശരീരപഞ്ജരത്തെ ഉപേക്ഷിച്ച് ആത്മാവു പുതിയ ശരീരത്തെ പ്രാപിക്കുന്നു. ആ അവസ്ഥാന്തരത്തെയാണു മരണം എന്നു പറയുന്നതെന്നു പുനർജ്ജന്മവാദികൾ വിശ്വസിക്കുന്നു.

പൃഥിവ്യപ്തേജോവായ്വാകാശ പഞ്ചഭൂതങ്ങളാൽ നിർമ്മിതമായ ശരീരത്തിൽനിന്നും അതാതു സത്തകളെ അതാതു ഭൂതങ്ങൾ സ്വീകരിച്ചുകഴിയുമ്പോൾ, അഥവാ അതാതു സത്തകൾ അതാതു ഭൂതങ്ങളിൽ ലയിച്ചുകഴിയുമ്പോൾ ഉണ്ടാകുന്ന ആ ശൂന്യാവസ്ഥയാണു മരണമെന്നുമറ്റൊരുകൂട്ടർ പറയുന്നു.

ദേഹദേഹികൾ തമ്മിലുള്ള വേർപാടാണു മരണമെന്നു പ്രധാനപ്പെട്ട മതങ്ങളെല്ലാം വിശ്വസിക്കുന്നു. അഥവാ അനുഭവം അങ്ങനെ വിശ്വസിപ്പിക്കുന്നു. മരണാനന്തരമുണ്ടാകാവുന്ന അവസ്ഥയെക്കുറിച്ചുള്ള ചിന്താഗതികളുടെ യുക്തികൾ എങ്ങനെയുമിരിക്കട്ടെ. മരണം എന്നതു ജനനത്തിന്റെ ഒരു അവിഭക്തഘടകമായ പരിണാമമായിരിക്കെ പാപത്തിന്റെ ശമ്പളം മാത്രം മരണമാകുന്നതെങ്ങനെ?

ക്രിസ്തു മുതലായ മഹാത്മാക്കൾക്ക് മരണംമൂലം അവരുടെ ഭൗമികശരീരം നഷ്ടപ്പെട്ടുവെങ്കിലും അനന്തമായ പുണ്യപ്രവൃത്തികളാലും അമൂല്യമായ നരവംശോദ്ധാരണത്താലും അവരോരോരുത്തരും ഓരോ വ്യക്തിയുടെയും ഹൃദയത്തിൽ—സമുദായത്തിൽ— രാഷ്ട്രത്തിൽ—ലോകത്തിൽ എവിടെയും തങ്ങൾസ്ഥാപിച്ച ആ അഭൗമരാഷ്ട്രത്തിലെ രാജാധിരാജന്മാരായി എന്നാളും വാഴുന്നവരാണ്. അങ്ങനെ അവരുടെ മരണത്തെ നമുക്ക് അമർത്ത്യതാതത്വത്തിലേക്ക് സമുദ്ധരിക്കാം—സാധൂകരിക്കാം. എന്നാലും വീണ്ടും ആ പ്രശ്നം ഉദിക്കുകതന്നെ ചെയ്യുന്നു.

എന്താണു പാപികൾക്കുള്ള പ്രത്യേക മരണം. ആദാം അനുസരണക്കേടാകുന്ന പാപം ചെയ്തു. തൽഫലമായി അവൻ നിത്യസുഖാനുഭവമാകുന്ന പറുദീസായിൽനിന്നും തള്ളപ്പെട്ടു. പിന്നീടൊരിക്കലും അവനോ അവന്റെ സന്തതിക്കോ അതിൽനിന്നും വിമുക്തിയുണ്ടായില്ല. കഷ്ടതയിലും പ്രയാസത്തിലും വിയർപ്പിലും നെടുവീർപ്പിലും അവന്റെ ആഹാരം കഴിക്കേണ്ടിവന്നു—ജീവിക്കേണ്ടിവന്നു. ആ സുഖാനുഭവങ്ങളുടെ മരണം ആയിരുന്നില്ലേ ആദാമിന്റെ പാപത്തിന്റെ ശമ്പളമായ മരണം.

നന്മചെയ്തവനായ ഹാബേലിനെ കായേൻ കൊന്നു. എന്നാൽ സന്മനസ്സിന്റെയും സംതൃപ്തിയുടെയും മാതൃക

# ബഹുഭരണവ്യവസ്ഥിതി

(സി. ഇ. ജി.)

പതിനെട്ടാം നൂറ്റാണ്ടിന്റെ പ്രഥമാർദ്ധത്തിൽ ഇംഗ്ലണ്ടിലെ ആംഗ്ലേയ സഭയിൽ ജീവിച്ചിരുന്ന തോമസ് വിൽസൺ എന്ന ബിഷോപ്പ് പൌരോഹിത്യപദവിയിൽ അവരോധിതനായ വേളയിൽ ചെയ്ത പല നിശ്ചയങ്ങളുടെ കൂട്ടത്തിൽ പ്രത്യേകം ശ്രദ്ധാർഹമായ രണ്ടു തീരുമാനങ്ങൾ കാണുന്നുണ്ട്. അവ ഇപ്രകാരം സംഗ്രഹിക്കാം. "രണ്ടു ദേവാലയങ്ങളിലെ ഭരണം—ആ ഇടവകകൾ എത്രതന്നെ സൌകര്യപ്രദമാംവണ്ണം സമീപസ്ഥിതമായാൽത്തന്നെയും—ഒരുമിച്ചു നടത്തത്തക്കവിധത്തിൽ ഒരുകാലത്തും ഞാൻ സ്വീകരിക്കുകയില്ലെന്നു ശപഥം ചെയ്യുന്നു. ദൈവനിയോഗപ്രകാരം ഏതെങ്കിലും ഒരു ഇടവക എനിക്കു ലഭിക്കുന്നതിനിടയാകുന്നപക്ഷം എന്റെ അന്വേഷണത്തിലും ഭരണത്തിലും ഇരിക്കേണ്ടുന്ന ഇടവക ഒരു അസിസ്റ്റൻറു വികാരിയുടെ ചുമതലയിൽ വിടുന്നതിനു ഞാൻ തുനിയുന്നതല്ല." പിൽക്കാലത്തു് ഡേർബിപ്രഭുവിന്റെ ചാപ്ളെൻ ആയിരിക്കുന്ന കാലത്തു് ആ ജോലിയോടൊപ്പം മറ്റൊരിടവകയുടെ ചുമതലകൂടെ അദ്ദേഹത്തെ ഭരമേല്പിക്കാമെന്നു നിർദ്ദേശമുണ്ടായെങ്കിലും നിസ്സന്ദേഹം ആ വാഗ്ദത്തം അദ്ദേഹം നിഷേധിക്കുകയാണുണ്ടായതു്. അതേപ്പറ്റി അദ്ദേഹം തന്റെ ഡയറിയിൽ ഈവിധം രേഖപ്പെടുത്തിക്കാണുന്നു. ഈ നിർദ്ദേശം ഞാൻസ്വീകരിക്കുന്നപക്ഷം ഞാൻ ചെയ്ത തീരുമാനത്തെ ലംഘിക്കയായിരിക്കുമെന്ന ബോധംകൊണ്ടു് ഞാൻ നിഷേധിക്കുകയാണുണ്ടായതു്."

ഭിന്നമായ സാഹചര്യത്തിലും പാരമ്പര്യത്തിലും ജീവിക്കുന്ന സുറിയാനി സഭാംഗങ്ങളുടെ ദൃഷ്ടിയിൽ ഈ തീരുമാനത്തിനു വലിയ പ്രസക്തി തോന്നുകയില്ലായിരിക്കാം. നമ്മുടെ സഭയിൽ ഒരു ഡസനോ അതിലധികമോ വൈദികർ ഭരണം നടത്തുന്ന പള്ളികൾ ഇല്ലാതില്ല. അതുപോലെതന്നെ പല ഇടവകകളിൽ ഭരണം നടത്തുന്ന വൈദികനും ചുരുക്കമല്ല. ഏതാണ്ടു് അരഡസനിലധികം പള്ളികളിൽ വികാരിത്വമുള്ള വൈദികർ ചുരുക്കമായിട്ടെങ്കിലും നമ്മുടെ സഭയിൽ കാണും. ഇത്രയും പ്രസ്താവിച്ചതുകൊണ്ടു് പല വൈദികരാൽ ഭരണം നടത്തപ്പെടുന്ന ഇടവകകളെയോ പല പള്ളികളിൽ വികാരിത്വമുള്ള വൈദികരെയോ അനാവശ്യമായി വിമർശിക്കണമെന്നുള്ളതാണ് ഈ ലേഖനോദ്ദേശമെന്നു ആരും നിരൂപിക്കയില്ലെന്നു വിശ്വസിക്കുന്നു. എന്നാൽ വൈദികപദവിയുടെ ഉത്തരവാദിത്വങ്ങളെപ്പറ്റി ആഴമായി ചിന്തിക്കുമ്പോഴാണ് ഈ രീതിയുടെ ന്യൂനതകളും വൈഷമ്യങ്ങളും മനസ്സിലാകുക. ഏതാണ്ടു സമനിലയിൽ കഴിയുന്നവരെങ്കിലും ചിന്താഗതിയിലും സംസ്കാരത്തിലും വിദ്യാഭ്യാസനിലയിലും വീക്ഷണഗതിയിലും വൈജാത്യമുള്ള ഒന്നിലധികം വൈദികർ ഭരണം നടത്തുന്ന ഇടവകകൾ പുരോഗതി പ്രാപിക്കുക സാദ്ധ്യമല്ല. ധനശക്തിയിലും ജനസംഖ്യയിലും പ്രാബല്യമുള്ള ഇടവകകൾ സാമ്പത്തികമായി പുരോഗമിച്ചു എന്നു വരാം. എന്നാൽ ആത്മികമായി പുരോഗതി പ്രാപിക്കുകയില്ല എന്നുള്ളതു അനുഭവസിദ്ധമായ കാര്യമാണ്. എന്നുതന്നെയല്ല, വൈദികർ തമ്മിലുള്ള മത്സരവും ഏറ്റുമുട്ടല് കളും ധാരാളമായിരിക്കുകയും ചെയ്യു ഈ അവസരത്തിൽ ധനജനപ്രാബ മുള്ളതെങ്കിലും പല വൈദികരാൽ രിക്കപ്പെടുന്ന ഒരു ഇടവകയുടെ ഇ ത്തെ ശോച്യാവസ്ഥയ്ക്കു കാരണം ടവകയിൽ ഭരണം നടത്തുന്ന വൈദി കരുടെ സംഖ്യാബാഹുല്യമാണെന്നു പ ഞ്ഞു് ഒരു വൈദികൻ ഖേദം പ്രകടിപ്പിക്കുന്നതു കേൾക്കുവാനിടയായതു് ഈ ലേഖകന്റെ സ്മരണയിൽ വരുന്നു. ഈ അനുശോചനപ്രകടനം പല വൈദികർ ഭരിക്കുന്ന ഇടവകകളെപ്പറ്റി എല്ലാംതന്നെ ഏതാണ്ടർത്ഥവത്തായിരിക്കും. ഒരുവനും കാര്യമായ ചുമതലയില്ല. എന്നാൽ എല്ലാവരും അവകാശികളാണുതാനും. ആ വിധമുള്ള ഇടവകകളിലെ ശോചാവസ്ഥയെപ്പറ്റി എന്താണു പറയുക. ഈ അവസരത്തിൽ തിരുവിതാംകൂറിന്റെ തെക്കേ അറ്റം മുതൽ ഏതാണ്ടു് വടക്കേ അറ്റംവരെയുള്ള വിവിധ കേന്ദ്രങ്ങളിൽ താമസിക്കുകയും "തവണ"യ്ക്കു മാത്രം ഇടവകയിലെത്തി, ചർച്ചുവീക്കിലി പത്രാധിപരുടെഭാഷയിൽ "ശാന്തി" നടത്തിയിട്ടുതിരികെപോകുകയും ചെയ്യുന്ന വൈദികരാൽ ഭരിക്കപ്പെടുന്ന ഒരു ഇടവകയുടെ കാര്യവും എന്റെ സ്മരണയിൽ വരുന്നു. അങ്ങനെയുള്ള ഇടവകകൾ ആ ഇടവകയ്ക്കു മാത്രമല്ല, ഭദ്രാസനത്തിനും സഭയ്ക്കു മുഴുവനും ഒരു ഭാരമായി ശേഷിക്കാനേ മാർഗ്ഗമുള്ളു. ഈ ദുസ്ഥിതി പരിഹരിക്കപ്പെടണമെങ്കിൽ "ഇടവകപ്പട്ടം" നിർത്തുകതന്നെ വേണം. എന്നാൽ അതുകൊണ്ടു മാത്രമായില്ല. നമ്മുടെ പട്ടക്കാരെല്ലാം ധനസമൃദ്ധമല്ലാത്ത ഇടവകകളിൽ പോയി ജോലി ചെയ്യുമെന്നു വിചാരിക്കേണ്ട ആവശ്യമില്ല. എന്നാൽ ധനസമൃദ്ധമല്ലാത്ത ഇടവകകളിൽ സേവനമനുഷ്ഠിച്ചാലും ജീവിപ്പാനുള്ള മാർഗ്ഗം കിട്ടുമെന്നുള്ള ധൈര്യം വൈദികർക്കു ലഭിക്കണം. ഇന്നത്തെ സാഹചര്യത്തിൽ അതിനുള്ള ഏക പരിഹാരമാർഗ്ഗം എല്ലാ ഇടവകകളിലേയും പട്ടത്വവരുമാനം കേന്ദ്രത്തിൽ സംഭരിക്കുന്നതോടൊപ്പം വാർഷികവരുമാനത്തിന്റെ അടിസ്ഥാനത്തിൽ കൂടുതൽ കൂടുതൽ വരുമാനമുള്ള ഇടവകകളിൽ നിന്നു് ഇന്നത്തെ ആദായനികുതി പിരിവിന്റെയുംമാറും രീതിയിൽ കേന്ദ്രത്തിൽ പണം സംഭരിക്കുകയും അതു് വൈദികരുടെ ആവശ്യത്തിന്റെയും യോഗ്യതയുടെയും അടിസ്ഥാനത്തിൽ വിതരണം ചെയ്യുകയുമായിരിക്കും. ഇതു് ശ്രമസാദ്ധ്യമായ ഒരു നി

---

യായ ഹാബേൽ ഇന്നും നമ്മുടെ ഹൃദയത്തിൽ ജീവിക്കുന്നു. കായേലിനു് എന്തു സംഭവിച്ചു? തന്റെ പ്രവൃത്തിയുടെ ഭീകരതയേക്കുറിച്ചും അനന്തരഫലത്തെക്കുറിച്ചുള്ള ഭയത്തിലും പശ്ചാത്താപത്തിലും വിവശഹൃദയനായി യാതൊരാശ്വാസമാർഗ്ഗവും കാണാതെ ഉഴലുന്നവനായി ദേശം വിട്ടു പോകയാണു ചെയ്തതു്. ഒടുവിൽ കായേനിന്റെ അഞ്ചാംതലമുറക്കാരനായ ലാമേക്കു് കായേലിനെ കൊല്ലുകയും ചെയ്തു. അത്രയും ദീർഘകാലം ആ ചിന്തയും അനുഭവവും ആകുന്ന മരണാവസ്ഥ അവനെ അലട്ടിക്കൊണ്ടിരുന്നു. ഇങ്ങനെയുള്ള അസമാധാനജീവിതം മരണത്തേക്കാൾ കഷ്ടമാണ്. ജീവിക്കുന്നുവെങ്കിലും മൃതതുല്യതയാണ്.

ഫറവോനു ലഭിച്ച ശിക്ഷകളിൽ ഒന്നാണ് മിസ്രയീമിലെ കടിഞ്ഞൂൽ സംഹാരം. പാവപ്പെട്ട കുഞ്ഞുങ്ങൾ എന്തു പാപംചെയ്തിട്ടാണു മരിച്ചതു്. ഫറവോൻ ദൈവത്തിന്റെ കടിഞ്ഞൂലായ യിസ്രയേൽ ജനത്തെ കഷ്ടപ്പെടുത്തി. തന്നിമിത്തം ആ കഷ്ടപ്പെടുത്തിയവരുടെ ഹൃദയഭേദകമായ ഒരനുഭവം ദൈവം കൊടുക്കുകയാണു കടിഞ്ഞൂൽസംഹാരം മുഖേന ചെയ്തതു്.

(തുടരും)

ദ്ദേശമായി പലരും കരുതിയേക്കാം
ന്നിരുന്നാലും ഒരു ചെറിയ തോതി
ലെങ്കിലും അതൊന്നു പരീക്ഷിച്ചു നോ
ന്നത് നന്നായിരിക്കുമെന്നു തോന്നു
ന്നു. ഈവിധം കാലോചിതമായ ചില
പരിഷ്കാരങ്ങൾ നടപ്പിൽ വരുത്തുവാൻ നാം ഇനിയും അമാന്തിക്കുന്നപക്ഷം അതിന്റെ ഫലം "ബഹുഭർത്തൃത്വം" മൂലം നമ്മുടെ ഇടവകകൾ നശിക്കുകയായിരിക്കും.

ഒന്നിലധികം വൈദികർ തവണ വികാരിമാരായിട്ടോ, രണ്ടു വികാരിമാരായിട്ടോ അതുമല്ലെങ്കിൽ മൂപ്പുവികാരിമാരായിട്ടോ ഭരണം നടത്തുന്നതിന്റെ അപര്യാപ്തതയെ പററിയാണ് ഇതുവരെ പ്രതിപാദിച്ചുകൊണ്ടിരുന്നത്. എന്നാൽ ഇതിൽ കഷ്ടതരമായ ഒരവസ്ഥയാണ് കൂടുതൽ ആദായം മോഹിച്ചു അസിസ്റ്റന്റു വികാരിമാരുടെ ചുമതലയിൽ ഇടവകഭരണം വിട്ടിട്ടു ആദായകരമായ തൊഴിലിൽ പ്രവേശിക്കുന്ന വൈദികരുടെ അവസ്ഥ. ഇടവകഭരണം നടത്തുന്നതോടൊപ്പം സഭവകയായി നടത്തപ്പെടുന്ന വിദ്യാലയങ്ങളിലോ അതുപോലെതന്നെ സഭാപരമായ ഇതര സ്ഥാപനങ്ങളിലോ സേവനമനുഷ്ഠിക്കുന്നു എങ്കിൽ അതു മനസ്സിലാക്കുവാൻ കഴിയും. എന്നാൽ ഇടവകഭരണവും സർക്കാർ ഉദ്യോഗവും തമ്മിലുള്ള പൊരുത്തം എന്താണാവോ? ഇടവകയിൽ കർമ്മങ്ങൾ നടത്തി കൊടുക്കുന്നതിനു കുറഞ്ഞ ശമ്പളത്തിൽ ഒരു വൈദികനെ നിയമിച്ചിട്ടു സർക്കാർ സ്കൂളിൽ അദ്ധ്യാപകവൃത്തിയിലിരിക്കുന്ന സർവ്വകലാശാലാബിരുദധാരിയായ ഒരു വൈദികനെപ്പററി ഈയിടെ കേൾക്കുവാനിടയായി. സൂക്ഷ്മാന്വേഷണത്തിൽ അങ്ങനെയുള്ളവർ ഒന്നിലധികം പേരുണ്ടെന്നറിയുന്നു. അവർ ഭരമേററിരിക്കുന്ന സർവ്വപ്രധാനമായ ആ മഹനീയ പദവിയെപ്പററി അവർക്കുള്ള അഭിമാനബോധത്തെപ്പററി എന്താണ് പറയുക. ദൂഷിച്ച ഈ നീതി തുടരുവാൻ ധൈര്യമുള്ള വൈദികരും അതു കണ്ടുകൊണ്ട് മൗനമവലംബിക്കുന്ന മേല്പട്ടക്കാരും സുറിയാനി സഭയിലല്ലാതെ മററെങ്ങും കാണുകയില്ല. കേവലം പ്രോട്ടസ്റ്റന്റു സഭകളെന്നു മുദ്രയടിക്കപ്പെട്ടിട്ടുള്ള സഭാവിഭാഗങ്ങളിലോ, കാതോലിക പ്രമാണങ്ങളിലെല്ലാം നഷ്ടപ്പെടുത്തിയതുമൂലം ക്രൈസ്തവസഭ എന്ന പേരിനുപോലും അനർഹമെന്ന് പരിഗണിക്കപ്പെടുന്ന ക്രൈസ്തവസമൂഹങ്ങളിലോപോലും ഈ ദൂഷിച്ച രീതി കാണുകയില്ലെന്നാണ് എന്റെ

# അ മേ രി ക്ക ൻ സ്വാ ത ന്ത്ര്യ ദി നം

## പ്രാർത്ഥനാദിനമായി കൊണ്ടാടി

അമേരിക്കൻ സ്വാതന്ത്ര്യപ്രഖ്യാപനത്തിന്റെ 177-ാമതു വാർഷികദിനമായ ജൂലൈ 4—ാംനു- യൂണൈററഡ് സ്റ്റേററ്സ് ഒരു ദേശീയപ്രാർത്ഥനാദിനമായി ആചരിച്ചിരിക്കുന്നു.

പ്രസിഡണ്ടു് ഐസൻഹോവർ പുറപ്പെടുവിച്ച ഒരു വിളംബരത്തിൽ ഇപ്രകാരം കാണുന്നു:

"ദൈവത്തിന്റെ പരമശക്തിയിൽ ദൃഢമായി ആശ്രയിച്ചുകൊണ്ടു നാം

---

വിശ്വാസം.

തവണഭരണംമൂലം സംതൃപ്തരാകുന്നവരും ഇടവകഭരണത്തോടൊപ്പം ആദായത്തെപ്രതി ഇതര ജോലിയിൽ പ്രവേശിക്കുന്നവരുമായ ബഹുമാന്യ വൈദികർ തങ്ങളുടെ ദൈവീകവിളിയെ പററിയും ഉത്തരവാദിത്വത്തെപ്പററിയും ആഴമായി ചിന്തിച്ചിരുന്നു എങ്കിൽ നന്നായിരുന്നു. സഭാജീവിതത്തിൽ നിരുൽസാഹരായ ആളുകളെ സഭയ്ക്കു നഷ്ടപ്പെടുത്താതെ സഭയിലെ സജീവ അംഗങ്ങളാക്കി തീർക്കുവാൻ മാർഗ്ഗമെന്തെന്നു് ഏതു സഭയിലും തലകാഞ്ഞു ചിന്തിച്ചുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണിതു്. അതുപോലെയുള്ള ഒരു കാലഘട്ടത്തിൽ ഇടവകക്കാരുമായി നാമമാത്രമായ ബന്ധംമാത്രം പുലർത്തി ജീവിതസാഫല്യമടയുന്ന വൈദികരാൽ ഭരിക്കപ്പെടുന്ന ഇടവകകളുടെ ഭാവി എങ്ങോട്ടു എന്ന ചോദ്യത്തിനു് ഉത്തരം ആരായേണ്ട ആവശ്യം ഇല്ല.

ഇടവകഭരണം സംബന്ധിച്ചു് ട്രസ്റ്റിയെയും കമ്മിററി അംഗങ്ങളേയും തെരഞ്ഞെടുക്കുവാൻ കൂടിയ ഒരു ഇടവക പൊതുയോഗത്തിൽ കമ്യൂണിസ്റ്റുകാരായ ചില യുവാക്കന്മാർ രംഗപ്രവേശം ചെയ്തു അവരുടെ സ്ഥാനാർത്ഥികൾക്കുവേണ്ടി വാദകോലാഹലം നടത്തി. തദവസരത്തിൽ "ഈ കമ്യൂണിസ്റ്റുകാരെ സഭാഭ്രഷ്ടരാക്കാതെ മാർഗ്ഗമില്ലെ"ന്നു് അഭിപ്രായം പുറപ്പെടുവിച്ച ഒരു ഇടവകാംഗത്തോടു് "കമ്യൂണിസ്റ്റുകാരെ ഭ്രഷ്ടരാക്കിക്കഴിഞ്ഞാൽ സുറിയാനി സഭയിലെ ശേഷിക്കുന്ന അംഗങ്ങൾ വളരെ തുച്ഛമായിരിക്കും" എന്ന അഭിപ്രായം പുറപ്പെടുവിച്ച ഒരു യുവകമ്യൂണിസ്റ്റുകാരന്റെ മറുപടിയാണു് നമ്മുടെ പല ഇടവകകളിലെയും ഭരണരീതിയുടെ ഫലത്തെപ്പററി ചിന്തിക്കുമ്പോൾ മനസ്സിലുദിച്ചുയരുന്നതു്.

സ്വാതന്ത്ര്യപ്രഖ്യാപനം അംഗീകരിച്ചതിന്റെ ഒരുനൂററിഎഴുപത്തേഴാമത്തു വാർഷികദിനമായ 1953 ജൂലൈ 4-ാം തീയതി ശനിയാഴ്ച പ്രാർത്ഥനയുടെയും അനുതാപത്തിന്റെയും ദിനമായി അമേരിക്കയൊട്ടുക്കാചരിക്കണമെന്നു യൂണൈററഡ് സ്റ്റേററ്സിലെ പ്രസിഡണ്ടായ ഞാൻ നിർദ്ദേശിക്കുന്നു. അന്നേ ദിവസം നമ്മുടെ സർവ്വജനങ്ങളും അവരവരുടെ വീടുകളിലോ ആരാധനാസ്ഥലങ്ങളിലോ ഇരുന്ന് ദൈവസന്നിധിയിലേക്ക് ദൃഷ്ടികളുയർത്തി, വിനീതഹൃദയരായി പ്രാർത്ഥിക്കണമെന്നു ഞാനപേക്ഷിച്ചുകൊള്ളുന്നു. നമ്മെ എതിരിടുന്ന ഗുരുതരപ്രശ്നങ്ങൾ പരിഹരിക്കുന്നതിൽ ദൈവസഹായമുണ്ടാകുവാൻ അനുതാപഹൃദയത്തോടെ നമുക്കു പ്രാർത്ഥിക്കാം. നമ്മുടെ രാഷ്ട്രത്തെ കാത്തുപരിപാലിച്ചുപോരുന്നതിനു നാം ദൈവത്തോടു കൃതജ്ഞത പറയുക."

177 വർഷം മുമ്പു ജൂലൈമാസം 4—ാംനു- 13 അമേരിക്കൻ കോളനികളുടെ പ്രതിനിധികൾ ഫിലാഡൽഫിയിൽ സമ്മേളിച്ച് കോളനികൾ സ്വതന്ത്രസംസ്ഥാനങ്ങളാണെന്നു് വിളംബരം ചെയ്യുന്ന ഒരു പ്രഖ്യാപനം ഐകകണ്ഠ്യേന അംഗീകരിച്ചു.

അതിൽ പിന്നീടു സ്വാതന്ത്ര്യസ്മാരകദിനം ആഹ്ളാദോല്ലാസങ്ങളുടെ ദിവസമായി കൊണ്ടാടിവരുന്നു. അതൊരു ദേശീയ ഒഴിവുദിനമാണ്.

മുൻകാലങ്ങളിൽ സ്വാതന്ത്ര്യദിനത്തിൽ മണിയടികളോടും പീരങ്കിഗർജ്ജനത്തോടും ഫാക്ടറി വിസിലുകളുടെ ചൂളംവിളികളോടുംകൂടിയാണ് സൂര്യനുദിക്കുക. സൈനികപരേഡുകളും പ്രസംഗങ്ങളും പാട്ടുകച്ചേരികളും അന്നത്തെ പരിപാടിയിൽപ്പെടുന്നു. സ്വാതന്ത്ര്യപ്രഖ്യാപനം പരസ്യമായി വായിക്കയും പതിവുണ്ട്.

പരമ്പരാഗതമായ ഈ ആചാരാനുഷ്ഠാനങ്ങൾ ഇന്നും മിക്ക യു. എസ്. പട്ടണങ്ങളിലും നടക്കുന്നുണ്ട്. എല്ലാ വീടിന്റെയും കെട്ടിടത്തിന്റെയും മുമ്പിൽ അമേരിക്കൻ പതാക ഉയർത്തും. പട്ടണത്തിലെമ്പാടും കൊടിക്കൂറകൾ തൂക്കി അലങ്കരിച്ചിരിക്കും. സർവത്ര ഉത്സവത്തിന്റെ ആനന്ദത്തികർപ്പ്. വിമുക്തഭടന്മാരുടെ ഒരു പരേഡ് അന്നത്തെ ഒരു പ്രത്യേകതയാണ്. ഒരു പൊതുയോഗത്തോടുകൂടെയാണ്

# ഓർത്തഡോക്സ് സഭയും ദശവൽസര പദ്ധതിയും

(റവ. ഫാദർ തോമസ് മൂത്തേടം, പൂന)

(II)

അവർ ആണ്ടുതോറും പ്രസിദ്ധപ്പെടുത്തുന്ന സമുദായ പൊതുവാർഷികറിപ്പോർട്ടും ഓരോ പ്രസ്ഥാനത്തിന്റേതു് പ്രത്യേകമായും ഉള്ള വിവരക്കണക്കുകളും എല്ലാ സ്ഥാപനകൾക്കും സഭയ്ക്കു പുറത്തുള്ള ഗണനീയ വ്യക്തികൾക്കും സ്ഥാപനകൾക്കും അയച്ചുകൊടുക്കും. ഈ വർഷത്തെ റിപ്പോർട്ടിൽത്തന്നെ (മുൻ 5 വർഷങ്ങളിലെ വരവുചെലവുകൾ ഉദ്ധരിച്ചുള്ളതു് താരതമ്യപഠനത്തിനു്) 356 ഇടവകയും 178 പട്ടക്കാരും (തന്നാണ്ടിൽ പട്ടമേറ്റ 28 പേരുൾപ്പെടെ) ഓരോ പട്ടക്കാരുടെയും ജോലിസ്ഥലവും ഇടവകകളുടെയും സ്ഥാപനകളുടെയും പേരുസഹിതം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. റീവാ, നീപ്പാൾ മുതലായ വിദൂര സ്ഥലങ്ങളിൽപോലും പട്ടക്കാരുടെ നേതൃത്വത്തിൽ സുവിശേഷവേല ആരംഭിച്ചിട്ടുണ്ട്. ഈ വിവരങ്ങളെല്ലാം പുസ്തകരൂപത്തിൽ ആണ്ടുതോറും സഭയ്ക്കു പുറത്തുള്ള വ്യക്തികൾക്കു ലഭിക്കുമ്പോൾ അവർ പ്രസിദ്ധീകരിക്കുന്ന ഗ്രന്ഥങ്ങളിൽ ഈ കണക്കുകൾ നിഷ്പ്രയാസം ഉദ്ധരിക്കുവാൻ കഴിയും. അതുകൊണ്ടു സഭ പൊതുവായി സ്ഥിതിവിവരക്കണക്കുകൾ ഉൾക്കൊള്ളുന്ന റിപ്പോർട്ട് ആണ്ടുതോറും അച്ചടിച്ചു് എല്ലാ പള്ളികൾക്കും നാം അംഗത്വം സ്വീകരിച്ചിട്ടുള്ള ലോകസഭാകൌൺസിൽ ആദിയായ സ്ഥാപനകൾക്കും അയച്ചുകൊടുക്കുന്നതിനും പുറമെ എല്ലാ ഭദ്രാസന ഇടവകകളും സൗകര്യമെങ്കിൽ ഓരോ പള്ളിയും വാർഷികറിപ്പോർട്ടുകൾ പ്രസിദ്ധം ചെയ്യണം. ഓരോ ഇടവകറിപ്പോർട്ടിന്റെയും ഒരു പ്രതിവീതം ഭദ്രാസനസെക്രട്ടറിക്കും സമുദായ ഹെഡ് ഓഫീസിലും അയച്ചുകൊടുക്കണം. തിരുമേനിമാർ ഇക്കാര്യത്തിൽ നിർബന്ധം വയ്ക്കണം. ഇങ്ങനെ ചെയ്യുമ്പോൾ സഭയ്ക്കു പുറത്തു നിന്നുള്ള ചരിത്രാന്വേഷികൾക്കും ജിജ്ഞാസുക്കൾക്കും ഇടവകയുടെ (സഭയുടെ) ആധുനിക സ്ഥിതിയെക്കുറിച്ചു വേണ്ട വിവരം നൽകുന്നതിനു നമ്മുടെ സഭാധികൃതന്മാർക്കു് കഴിയുന്നതാണ്. അങ്ങിനെ കഴിയേണ്ടതാണ്. ഉപേക്ഷ വിചാരിക്കുന്നതു് ആത്മഹത്യാപരമാണ്. നമ്മുടെ സഭയെപ്പറ്റി തെറ്റായ പല വിവരങ്ങളും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പല ഇംഗ്ളീഷ് രേഖകളും എന്റെ കൈവശമുണ്ട്. ആ പ്രസ്താവനകളെ തിരുത്തുന്നതിനു നമ്മുടെ പ്രസിദ്ധീകരണവകുപ്പ് തുനിഞ്ഞിട്ടില്ല. ഇപ്പോൾ സഭ വകയായുള്ള രണ്ടു പ്രസിദ്ധീകരണങ്ങൾ "ചർച്ച് വീക്കിലി"യും 'മലങ്കരസഭ'യുമാണ്. ഇവയ്ക്കു രണ്ടിനും സഭാംഗങ്ങളിൽ നിന്നു തീരെ പ്രോത്സാഹനം ലഭിക്കുന്നില്ല. കഴിവുള്ളവരുപോലും വരിസംഖ്യ രണ്ടും മൂന്നും വർഷത്തേതു് കുടിശിഖ വരുത്തി പിന്നീടയയ്ക്കേണ്ടിവരുന്ന വി.പി. നിഷേധിച്ചിട്ടുള്ളതായി അറിയാം. ഈ നയം പ്രസിദ്ധീകരണഭാരവാഹികളെ നിരാശപ്പെടുത്തുമെന്നുള്ളതിൽ സംശയത്തിനു വകയില്ല. കഴിയുമെങ്കിൽ ഓരോ ഭദ്രാസന ഇടവകയുടെയും വകയായി പ്രസിദ്ധീകരണങ്ങൾ ഉണ്ടായിരിക്കണം. അതിൽ ഇടവകജനങ്ങൾക്കു് ഉത്തേജനം കൊടുക്കത്തക്ക നിലയിൽ തിരുമേനിമാരുടെ പ്രതിമാസകല്പനകളും ഇടവകയിലെ വിവിധപ്രസ്ഥാനങ്ങളുടെ പ്രതിമാസ റിപ്പോർട്ടുകളും പ്രസിദ്ധപ്പെടുത്തണം.

പത്രികകളും സഭാമാസികകളും മുഖാന്തിരം സഭയിൽ കടന്നുകൂടാവുന്ന ശിക്ഷണരാഹിത്യത്തെ വിമർശിക്കണം. തിരുമേനിമാരുടെ അനുമതി കൂടാതെ നമ്മുടെ പട്ടക്കാർ പഞ്ചായത്ത് ആദിയായ രാഷ്ട്രീയരംഗങ്ങളിൽ വോട്ടു പിടിക്കുന്നതിനു, അഭിമാനം വിട്ടു് തങ്ങളെ ഭരമേല്പിച്ചിരിക്കുന്ന ഗൌരവാവഹമായിരിക്കുന്ന "എന്റെ ആടുകളെ മേയ്ക്കുക" എന്ന ചുമതല വിട്ടു് വിഭിന്നമതസ്ഥരുടെ വിമർശനങ്ങൾക്കു് പാത്രമാകേണ്ട രംഗങ്ങളിലേക്കു് പ്രയാണം ചെയ്യുന്ന രീതിയെ നിരുത്സാഹപ്പെടുത്തണം. ഒരു പട്ടക്കാരന്റെ ചരമവാർത്ത പത്രത്തിൽ കണ്ടു. "സ്ഥലത്തെ ഒരു ധനാഢ്യനും, ഒരു ബാങ്കും, പല ചിട്ടികളും പ്രശസ്തമായ നിലയിൽ നടത്തിക്കൊണ്ടിരുന്ന അല്മായ ദിവ്യശ്രീ.....—"

നോക്കണമേ! ഒരു പട്ടക്കാരന്റെ വിശേഷണം. ചിട്ടി, ബാങ്ക്, പഞ്ചായത്ത് എന്നീ ലൌകികത്തിന്റെ പിന്നാലെ, നിനുവയ്ക്കുള്ള വിളിയുപേക്ഷിച്ചു തർസീസിലേക്കു യാത്രചെയ്യുന്നതിലുള്ള താല്പര്യം! അനുകമ്പാർഹം തന്നെ!! വി. ബാവാ തിരുമേനിയുടെയും പുതിയ തിരുമേനിമാരുൾപ്പെടെയുള്ള മറ്റു തിരുമേനിമാരുടെയും കാര്യക്ഷമമായ ഭദ്രാസന ഭരണത്തിനിടയിൽ ഇവയ്ക്കെല്ലാം ഒരു പരിഹാരം ഉണ്ടാകുമെന്നു പ്രത്യാശിക്കുകയും ഓരോ വ്യക്തിയുടെയും വിശിഷ്യാ വൈദികരുടെയും സഹകരണംമൂലം തിരുമേനിമാരുടെ കരങ്ങളെ ബലിഷ്ഠമാക്കണമെന്നും അങ്ങിനെ നമ്മുടെ ദശവൽസരപദ്ധതിയും തദ്വാരാ സമുദായവും വിജയിക്കണമെന്നു് എല്ലാവരും പ്രാർത്ഥിക്കണമെന്നും അഭ്യർത്ഥിച്ചുകൊള്ളുന്നു.

—ooo—

---

അന്നത്തെ ചടങ്ങുകളവസാനിക്കുക. പൊതുയോഗത്തിൽ രാഷ്ട്രചരിത്രത്തിലെ പ്രധാനസംഭവങ്ങൾ ആസ്പദമാക്കി പ്രമുഖപൌരന്മാർ പ്രസംഗിക്കും.

ആരാധനാമന്ദിരങ്ങളിൽ മതപരമായ ശുശ്രൂഷകൾ ഉണ്ടായിരിക്കും. ആരാധന തീർന്നാലുടൻ പട്ടണവാസികൾ മിക്കവരും വിനോദയാത്രകൾക്കു പുറപ്പെടുകയായി. സായാഹ്നത്തോടെ അവർ സ്വഗൃഹങ്ങളിൽ തിരിച്ചെത്തും. ഇരുട്ടിയതിനുശേഷം വെടികെട്ടും ദീപക്കാഴ്ചകളുമുണ്ടായിരിക്കും.

രാജ്യത്തിന്റെ മിക്കഭാഗത്തും ജൂലൈ 4—ാം തീയതി വേനൽക്കാലത്തിന്റെ അനൌദ്യോഗികമായ ഉൽഘാടനദിനമാണ്.

അമേരിക്കയുടെ ചില ഭാഗങ്ങളിൽ ചില പ്രത്യേക ചടങ്ങുകളോടുകൂടിയാണ് സ്വാതന്ത്ര്യദിനമാഘോഷിക്കുന്നതു്. ന്യൂ ഇംഗ്ലണ്ടു് കടൽപ്പുറത്തെ കൊഞ്ചുപൊരിക്കലും പശ്ചിമ അമേരിക്കയിലെ ലക്കില്ലാത്ത കുതിരപ്പന്തായ ഓട്ടങ്ങളും സുപ്രസിദ്ധങ്ങളായ വിനോദ പരിപാടികളാണ്.

വർഷംതോറും അമേരിക്കൻ ജനത സ്വാതന്ത്ര്യപ്രഖ്യാപനത്തിലെ തത്വങ്ങൾക്കു് തങ്ങളെത്തന്നെ പുനരർപ്പണം ചെയ്യുന്നതായി പ്രതിജ്ഞയെടുക്കുന്നു.

## ഈ ആഴ്ചയിലെ വിശേഷ ദിവസങ്ങൾ

ജൂലൈ 26—1 വരെ

ജൂലൈ 27. മാർ ശെമ്ഓൻ ദെസ്തൂനിയുടെ ഓർമ്മ.

ആഗസ്റ്റ് 1. പതിനഞ്ചു നോമ്പാരംഭം.
മത്തശ്മൂനിയുടെയും ഏഴു മക്കളുടെയും മാർ ഏലിയാസാറിന്റെയും ഓർമ്മ.

## വാര പഞ്ചാംഗം

| | ജൂലായ് | കർക്കടകം |
|---|---|---|
| ഞായർ | 26 | 11 |
| തിങ്കൾ | 27 | 12 |
| ചൊവ്വാ | 28 | 13 |
| ബുധൻ | 29 | 14 |
| വ്യാഴം | 30 | 15 |
| വെള്ളി | 31 | 16 |
| ശനി | 1 | 17 |

### Thought for the Week

Other men find in a failure of duty a breach of moral law, an offence against society, a disgrace to self; the religious man finds there disloyalty to a king, betrayal of a friend.

# THE CHURCH WEEKLY

## ദിവംഗതനായ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്

അഗാധമായ ഈശ്വരഭക്തിയെക്കാൾ അസാമാന്യമായ കഴിവുകളാണ് ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയെപ്പററി ചിന്തിക്കുമ്പോൾ സ്മരണാമണ്ഡലത്തിൽ ഓടി എത്തുന്നത്. മാവേലിക്കര പ്രസിദ്ധമായ പണിക്കരുവീട്ടിലെ അംഗമായിരുന്നതുകൊണ്ട് ആദ്യം പണിക്കരു ശെമ്മാശൻ, പിന്നീട് എം.എ. അച്ചൻ ആബോഗീവറുഗീസ്, മാർ ഈവാനിയോസ്, ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് എന്ന് ഈ വിവിധപേരുകളിൽ അദ്ദേഹം സുപ്രസിദ്ധനായിരുന്നു. സേവനരംഗത്ത് അദ്ദേഹം ആദ്യമായി പ്രവേശിച്ചത് കോട്ടയം എം.ഡി.സിമ്മനാരി പ്രിൻസിപ്പാളായിട്ടാണെന്നാണ് ഓർമ്മ. തന്നെക്കാൾ പ്രായംകൂടിയവരും, സീനിയോറിററി ഉള്ളവരും അന്ന് അവിടെ അദ്ധ്യാപകരായിരുന്നു. വിനയശീലം അദ്ദേഹത്തിന്റെ നൈസർഗ്ഗികമായ ഗുണവിശേഷങ്ങളിൽ ഒന്നായി അധികം പ്രത്യക്ഷപ്പെട്ടിട്ടില്ല. അതുകൊണ്ട് അന്നത്തെ എം.ഡി.സിമ്മനാരിഅദ്ധ്യാപകലോകത്തിൽ വലിയ പൊതുജനസമ്മിതി അദ്ദേഹം ആർജ്ജിച്ചിരുന്നില്ല എന്നാണ് കേട്ടിട്ടുള്ളത്. എങ്കിലും പരോക്ഷമായി ചില വലിയ പ്രയോജനങ്ങൾ ആ പ്രിൻസിപ്പാൾവാഴ്ചമൂലം മലങ്കര സുറിയാനിസമുദായത്തിനും തിരുവിതാംകൂർ രാജ്യത്തിനും ഉണ്ടായിട്ടുണ്ട്. കേവലം ഒരു അദ്ധ്യാപകവൃത്തത്തിൽ ഒതുങ്ങിക്കഴിയുമായിരുന്ന ചിലരെ സാമുദായികവും സാമ്പത്തികവും രാഷ്ട്രീയവുമായ വിശാലസേവനരംഗങ്ങളിലേക്ക് തള്ളിവിടുവാൻ അതു പ്രേരകമായി ഭവിച്ചു എന്നതാണ് ആ പ്രയോജനം. എം.ഡി.സിമ്മനാരി ഹൈസ്കൂൾ ഹെഡ്മാസ്റ്റർ സ്ഥാനം അന്നു വഹിച്ചിരുന്ന ശ്രീ കെ. സി. മാമ്മൻമാപ്പിള പത്രപ്രവർത്തനവും, ബിസിനസ്സും, ബാങ്കിംഗും രാഷ്ട്രീയപ്രവർത്തനവും ആയി അവിടം വിട്ടുവാൻ ഇടയായ സാഹചര്യങ്ങൾ സൃഷ്ടിക്കുന്നതിൽ എം.എ.അച്ചനും കാര്യമായ പങ്കുവഹിച്ചിരുന്നുവെന്നു കേട്ടിട്ടുണ്ട്. ബുദ്ധിശക്തിയും തന്റേടവും തികഞ്ഞവർ ഒന്നിലധികംപേർ ഒരു സ്ഥാപനത്തിൽ സഹകരിച്ചു കഴിഞ്ഞുകൂടണമെങ്കിൽ ഈശ്വരദത്തമായ വിനയശീലവും ദൈവതിരുഹിതനിർവഹണമെന്ന മഹാദർശത്തിൽ ഏകീഭവിച്ച സ്വയത്യാഗപരമായ നിഷ്ഠയും കൂടാതെ സാദ്ധ്യമല്ലല്ലോ. എം. ഡി. സിമ്മനാരി പ്രിൻസിപ്പൽസ്ഥാനം തന്റെ കഴിവുകൾക്കു വേണ്ട പ്രകടനസാദ്ധ്യത നൽകിയില്ലെന്നു തോന്നുന്നു. സെറാമ്പൂർ കാളേജ് പ്രഫസ്സറായി അദ്ദേഹം കൽക്കട്ടായിലേക്കുപോയതു് പ്രോട്ടസ്റ്റന്റുകാർ നടത്തിയിരുന്ന ആ സ്ഥാപനവുമായി അടുത്തു പെരുമാറുവാൻ സൗകര്യം നൽകി. അന്ന് അദ്ദേഹത്തിനു ലഭിച്ചിരുന്ന ശമ്പളത്തുകയിൽ ഗണ്യമായ ഒരു ഭാഗം സുറിയാനിസമുദായത്തിൽപെട്ട പല യുവാക്കന്മാരുടെ വിദ്യാഭ്യാസപരമായ പ്രോത്സാഹനത്തിനു വിനിയോഗിച്ചിരുന്നു. അനേകംപേർ കൽക്കട്ടായിൽ ബി.ഡി.യും എം.എയും പഠിക്കുന്നതിനും മററും അവിടെ ചെന്നുകൂടുന്നതിനു് ആ ഉദ്യോഗകാലം ഇടയാക്കി. പ്രോട്ടസ്റ്റന്റുകാർ നടത്തുന്ന വിദ്യാലയങ്ങളിൽ പഠിച്ചാൽ പ്രോട്ടസ്റ്റന്റു വിശ്വാസങ്ങൾ കരസ്ഥമാക്കി അങ്ങോട്ടുമതപരിവർത്തനം നടത്തുമെന്നുള്ള ആശങ്കയെ ദുർബലപ്പെടുത്തുന്ന ഒരു അനുഭവമാണ് മാർ ഈവാനിയോസ് തിരുമേനിയുടെയും, ബി.ഡി.അച്ചൻ മുതലായി അദ്ദേഹത്തെ അനുഗമിച്ചവരുടെയും റോമൻകത്തോലിക്കാസഭാപരിവർത്തനത്തിൽനിന്നു മനസ്സിലാക്കേണ്ടത്. നേരേമറിച്ച് അദ്ദേഹത്തിന്റെ സ്വാധീനത്തിൽ അന്നു കൽക്കട്ടായിക്കുപോയവരിൽ ഒരാൾപോലും പ്രോട്ടസ്റ്റന്റു സഭയിൽ ചേർന്നതായി കേട്ടിട്ടില്ല. കൽക്കട്ടായിൽ എം.എ.അച്ചൻ താമസിച്ചുവരുന്നകാലത്താണ് ഇൻഡ്യ രാഷ്ട്രീയവും സാമുദായികവുമായ ഒരു പ്രബുദ്ധത പ്രദർശിപ്പിക്കുവാൻ തുടങ്ങിയതു്. ഇൻഡ്യൻ രാഷ്ട്രീയ നഭോമണ്ഡലത്തിൽ ഗാന്ധിജിയാകുന്ന മഹാജ്യോതിസ്സ് പ്രത്യക്ഷപ്പെട്ടു. ലോകോത്തമന്മാരായ കവികളുടെ ഗണത്തിൽ മഹാകവി ടാഗോർ വിജ്ഞാനപ്രഭാപൂരം പരത്തി കീർത്തി സമാർജ്ജിച്ച കാലം. ഗാന്ധിജി സബർമതി ആശ്രമവും മഹാകവി വിശ്വഭാരതിയെന്നറിയപ്പെടുന്ന ശാന്തിനികേതനവും സമാരംഭിച്ചു. ആ ആശയത്താൽ ആകൃഷ്ടനായിട്ടായിരിക്കണം എം.എ. അച്ചൻ സുഖപ്രദമായ പ്രഫസർപദവും ഉപേക്ഷിച്ച് തനി ഭാരതീയസംസ്കാരത്തിൽപ്പെട്ട കാവിവസ്ത്രവും സ്വീകരിച്ച് തന്റെ സമുദായമദ്ധ്യത്തിൽ ബഥനി ആശ്രമവും, ബഥനിസന്യാസസമൂഹത്തെയും സ്ഥാപിച്ചതു്. ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സും, ഭാരതീയ സ്വാതന്ത്ര്യപ്രക്ഷോഭണനേതാക്കന്മാരും തട്ടിയുണർത്തിയ ദേശീയബോധത്തിനു തികച്ചും അനുയോജ്യമായ വിധത്തിൽ രൂപം പ്രാപിച്ചു വളർന്ന ഈ സന്യാസപ്രസ്ഥാനത്തിനു ഭാരതീയവും, ദേശീയവുമായ ഒരു പ്രാധാന്യം പലരും ദർശിച്ചു. ഇൻഡ്യൻ ക്രൈസ്തവചൈതന്യം കാലം വൈകിയെങ്കിലും വസിഷ്ഠൻ, വിശ്വാമിത്രൻ മുതലായ മഹർഷിമാരെ മനസ്സിലാക്കി പരിശീലിച്ച ഭാരതീയർക്ക് സുപരിചിതമായ ഒരു ത്യാഗസേവനത്തിൽ പ്രത്യക്ഷപ്പെട്ടതു് ഭാവിശ്രേയ:പിശുനശകുനമായി എല്ലാവരും പ്രതീക്ഷിച്ചു. ഒരു വിധത്തിൽ മാർ ഈവാനിയോസ് തിരുമേനിയുടെ ജീവിതചരിത്രത്തിലെ ഏററവും മഹത്തായ അദ്ധ്യായം ആ ബഥനി ആശ്രമകാലമാണെന്നു പറയാം. അദ്ദേഹം ഭക്തിജീവിതത്തിനു് സൽപ്രേരണ നൽകിയ അനേകം യുവതീയുവാക്കന്മാർ ദൈവികവും സേവനപരവുമായ ഒരു ജീവിതാദർശത്തിൽ സ്ഥിരപ്രതിഷ്ഠിതരായി തീർന്നിട്ടുണ്ട്. ധ്യാനത്തിനും പ്രാർത്ഥനയ്ക്കും സേവനത്തിനും തിരുമേനി അ

ൻ പുരാണകാലത്തെ മഹർഷിശ്രേഷ്ഠന്മാരെപ്പോലെ പ്രവർത്തിച്ചു. അന്നു നടന്ന അനേക സമ്മേളനങ്ങളിലും, വിദ്യാർത്ഥി യോഗങ്ങളിലും, ധ്യാനയോഗങ്ങളിലും തിരുമേനിയുടെ സാന്നിദ്ധ്യവും, പ്രസംഗങ്ങളും എന്തെന്നില്ലാത്ത ഒരു ധൈര്യവും, ചൈതന്യവും പ്രത്യാശയും ഉൽപാദിപ്പിച്ചു. സമുദായകേസ്സിന്റെ മത്സരങ്ങളും ഒച്ചപ്പാടുകളും അല്പകാലത്തേക്കു ഒരു രണ്ടാംസ്ഥാനംമാത്രം സമുദായജീവിതത്തിൽ പ്രാപിച്ചതായി തോന്നി. ആയിരക്കണക്കിനു പണവും തിരുമേനി പിരിച്ചു. ആരാധനയ്ക്കും, കർബാനാനുഭവത്തിനും കുടുംബജീവിതത്തിൽ പ്രാധാന്യം നൽകി സമുദായം ആശാവഹമായ പുരോഗതിയിലേക്കു കാൽവയ്ക്കുന്നതായി പലരും വിചാരിച്ചു. ബഥനിപ്പള്ളികളും പള്ളിക്കൂടങ്ങളും സ്ഥാപിക്കപ്പെട്ടു. കേസിന്റെ ഫലമെന്തായിരുന്നാലും കാതോലിക്കാകക്ഷിക്കു ആരാധനാസ്വാതന്ത്ര്യത്തിനു സുരക്ഷിതത്വം ലഭിക്കുവാൻ വേണ്ട കെട്ടുപണികൾ തിരുമേനി നിർബാധം നടത്തി. "ബഥനി പിതാവു" എന്നു ആശ്രമാംഗങ്ങളും മററുള്ളവരും അന്നു അദ്ദേഹത്തെ സംബോധന ചെയ്തിരുന്നു. "ആബോ ഗീവറുഗീസ്" എന്നു റമ്പാനായപ്പോൾ അദ്ദേഹം അറിയപ്പെട്ടിരുന്നു. ആ കാലത്തുണ്ടായ ഒരു സ്മരണീയ സംഭവം തിരുമേനിയുടെ ധർമ്മദീക്ഷാകീർത്തിക്കു മകുടം ചാർത്തി. മാർത്തോമ്മാ സഭയിലെ മെത്രാപ്പോലീത്താ തിരുമേനിമാരെ നീചമായ ഭാഷയിൽ അധിക്ഷേപിച്ചുകൊണ്ടുള്ള ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിക്കൊണ്ടു ഓർത്തഡോക്സു സഭാംഗങ്ങൾ ഒരു വാരിക തിരുവല്ലായിൽനിന്നു പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. അതേ ഭാഷയിലും കവിഞ്ഞ സ്വരത്തിലും മാർത്തോമ്മക്കാരും നവഭാരതി പത്രത്തിൽ ആണെന്നു തോന്നുന്നു എഴുതാൻ തുടങ്ങി. രണ്ടു സമുദായങ്ങളും തമ്മിൽ മൽസരവും വഴക്കും മൂത്തു അനഭിലഷണീയമായ ഒരു സ്ഥിതിയിലേക്കു മാറുന്നതു കണ്ടപ്പോൾ ബഥനി ആശ്രമാദ്ധ്യക്ഷനായിരുന്ന തിരുമേനി പ്രസ്തുത ഓർത്തഡോക്സ് സഭാവാരികയുടെ സ്വരവും നയവും മാററുന്നതുവരെ ഭക്ഷണം കഴിക്കുന്നതല്ലെന്നു പ്രഖ്യാപിച്ചു. വാരിക പ്രവർത്തകർ തിരുമേനിയുടെ അഭിമതത്തെ ആദരിച്ചു അവരുടെ നയം പാടേ മാററുകയും പ്രശാന്തമായ സമുദായാന്തരീക്ഷം പുനസ്ഥാപിക്കുകയും ചെയ്തു. എന്നാൽ ഈ മഹത്തായ ജീവിതരീതി നിർഭാഗ്യവശാൽ സുറിയാനിസമുദായത്തിനു നഷ്ടപ്പെട്ടു. മാർ ഈവാനിയോസ് എന്ന അഭിധാനത്തിൽ മെത്രാൻ സ്ഥാനത്തേക്കു തിരുമേനി അവരോധിക്കപ്പെട്ടപ്പോൾ വലിയ കാര്യങ്ങൾ സമുദായം പ്രതീക്ഷിച്ചു. നിരണത്തു വച്ചു തിരുമേനിയുടെ സ്ഥാനാഭിഷേക കർമ്മത്തോടനുബന്ധിച്ചു ഒരു മഹാസമ്മേളനം അന്നു നടന്നതു ഇന്നും പലരും ഓർക്കുന്നുണ്ടായിരിക്കും. മഹർഷിമാരിൽ രണ്ടു തരക്കാരുണ്ടെന്നും, കൊട്ടാരവും രാജയോഗ്യങ്ങളായ ജീവിതരീതികളും സ്വീകരിച്ചു ഭരണമേധാവിത്വം പാലിക്കേണ്ട ഇടവകമെത്രാന്മാർ രാജർഷികളാണെന്നും എന്നാൽ ആശ്രമസ്ഥരായ തന്നെപ്പോലെയുള്ളവർ വാനപ്രസ്ഥം സ്വീകരിച്ചവരാണെന്നും, അങ്ങനെയുള്ളവർ കുടിലിൽ താമസിക്കുകയും, മരംകൊണ്ടുള്ള അംശവടിയും, മരക്കുരിശും ധരിക്കുകയും ചെയ്യുന്നതിൽ യാതൊരു തെററിദ്ധാരണയും ഉണ്ടാകേണ്ട ആവശ്യമില്ലെന്നും തിരുമേനി യുക്തിപൂർവം വിശദീകരിച്ചു. അങ്ങിനെ മാർ ഈവാനിയോസ് തിരുമേനി കാവിവസ്ത്രത്തിൽത്തന്നെ തുടർന്നതു വലിയ പുതുമയായിരുന്നു. ഇങ്ങനെ ഒരു നവീനാദ്ധ്യായം സൃഷ്ടിച്ച തിരുമേനിയുടെ വാഗ്ദാനം എങ്ങനെ നിവൃത്തിയായെന്നുള്ളതു അനന്തരചരിത്രം വിശദീകരിച്ചു. തിരുമേനിയുടെ കർമ്മകുശലതയും കഴിവുകളും അനാർഭാടമായ ധ്യാനജീവിതത്തിൽ ഒതുങ്ങിക്കഴിയുവാൻ അദ്ദേഹത്തെ അനുവദിച്ചില്ല. സുറിയാനിസമുദായക്കേസിലെ പോരുകളിൽ അദ്ദേഹം അദ്വിതീയസ്ഥാനം വഹിച്ചു നേടിയ ഇവിടത്തെ കാതോലിക്കാസ്ഥാപനം മുതലായ നേട്ടങ്ങളിൽ അഭിമാനം കൊണ്ട അദ്ദേഹം അതിൽക്കവിഞ്ഞ ചിന്താസരണികളിലേക്കു പാഞ്ഞുതുടങ്ങി. മഹാസമുദ്രംപോലെ വിപുലമായ റോമാ സമുദായത്തിലെ അംഗത്വമാണു തന്റെയും സമുദായത്തിന്റെയും ഉദ്ധാരണത്തിനും മഹിമയ്ക്കും ഉള്ള മാർഗ്ഗമെന്നു അദ്ദേഹം ചിന്തിച്ചുതുടങ്ങി. അതിനു രഹസ്യമായ ചില എഴുത്തുകുത്തുകൾ നടത്തി സുറിയാനിസഭയ്ക്കു ഒരു പ്രത്യേക റീത്തും അദ്ദേഹം സമ്പാദിച്ചു. അദ്ദേഹം ചെയ്യുന്ന ഏതു കാര്യത്തിലും സമുദായം തന്റെ പിന്നിലുണ്ടെന്നുള്ള ഒരു ഉന്മത്തത അദ്ദേഹത്തെ ബാധിച്ചിരുന്നു. മററു തിരുമേനിമാരുടെ ആനുകൂല്യത്തെ വകവയ്ക്കാതെതന്നെ അദ്ദേഹം മുമ്പോട്ടു ചാടി. ആ ചാട്ടത്തിൽ അദ്ദേഹം വിജയം വരിക്കുമെന്നു കരുതി അദ്ദേഹത്തെ വിശ്വസിച്ചു സമുദായവും തിരുമേനിമാരും ഏല്പിച്ച പള്ളികളും, പള്ളിക്കൂ[illegible]ടങ്ങളും ആശ്രമസ്ഥാപനങ്ങളും [illegible]ന്റെ സ്വന്ത നിലയിൽ കരുതി [illegible]മാസഭയുടെ നിയന്ത്രിത ചട്ടക്കൂട്ടി[illegible] കൊണ്ടുപോകുവാൻ തിരക്കു കൂട്ടി[illegible] ഓർത്തഡോക്സ് സുറിയാനിസമു[illegible]യത്തിനു തീരാവ്യഥ നൽകിയ ഒരു[illegible]യായിരുന്നു അതു. ഒരുവിധത്തിൽ [illegible]രുമേനി പോയ രീതി സമുദായത്തെ രക്ഷിച്ചു എന്നു വിചാരിക്കാം. കാർഡിനൽ ന്യൂമാൻ റോമാസഭയിൽ ചേർന്നപ്പോൾ താൻ ധരിച്ചിരുന്ന തൊപ്പി ആംഗ്ലിക്കൻ സഭയുടേതാണെന്നു പറഞ്ഞു അതു ആംഗ്ലിക്കൻപള്ളിയിൽ വച്ചിട്ടു പോയി എന്നു കേട്ടിട്ടുണ്ടു. അങ്ങിനെയുള്ള ഒരു നിസ്വാർത്ഥത തിരുമേനിയുടെ സഭാപരിവർത്തനത്തിൽ വന്നുഭവിച്ചിരുന്നുവെങ്കിൽ തിരുമേനിയുടെ വ്യക്തിമാഹാത്മ്യത്താൽ ആകൃഷ്ടരായി, സമുദായക്കേസിൽ വിരക്തിവന്ന സമുദായഭക്തന്മാരിൽ പലരും അദ്ദേഹത്തെ അനുഗമിക്കുമായിരുന്നു. തിരുമേനി സ്വീകരിച്ച നയത്തെ സാധൂകരിക്കാൻ സമർത്ഥമായ സമാധാനങ്ങൾ തിരുമേനിക്കു അവതരിപ്പിക്കാൻ ഉണ്ടായിരുന്നിരിക്കാം. എന്നാൽ അത്യുന്നതികമായ ധാർമ്മികപരിഗണനകളെ ആശ്രയിക്കുന്ന നിഷ്പക്ഷമതികൾ തിരുമേനിയുടെ നയത്തിലും പെരുമാററത്തിലും, ബഥനിസ്വത്തുക്കൾക്കുവേണ്ടി നടത്തിയ കേസുകളിലും, മർക്കടമുഷ്ടിയിലും വളരെ ഭഗ്നാശയരാകുകയാണുണ്ടായതു. ദൈവതിരുസന്നിധിയിൽ അദ്ദേഹത്തിന്റെ പ്രവത്തനങ്ങൾ എങ്ങനെ പരിഗണിക്കപ്പെട്ടുമെന്നുള്ളതിനെപ്പററി ധ്യാനനിരതനായ അദ്ദേഹത്തിനു സമാധാനം ലഭിച്ചിരിക്കാം. എന്നാൽ സുറിയാനിസമുദായം വേദനാപൂർവം ചിന്തിക്കുന്ന ആ ചരിത്രസംഭവത്തിൽ തിരുമേനി മഹനീയമായ ഒരുഭാഗം നിർവഹിച്ചുവെന്നു വിധിക്കുവാൻ കഴിയാത്തതിനെപ്പററി മനഃപൂർവമായ പരിതാപം ഞങ്ങൾക്കുണ്ടു. അദ്ദേഹത്തിന്റെ വാനപ്രസ്ഥവാഗ്ദാനം രാജസ്സപ്രഭാവത്തോടുകൂടിയ പ്രതാപങ്ങളുടെ കൊട്ടുമുടിയിലാണു നിർവഹിക്കപ്പെട്ടതു. കർമ്മധീരനും പ്രഗത്ഭമതിയുമായിരുന്ന തിരുമേനിയുടെ പരിഗണനകൾ ഒരുപക്ഷേ നിസ്വാർത്ഥമായ പുരോഗമനചിന്തകളിൽനിന്നു ഉല്പാദിതമായവയായിരിക്കാം. ഈശ്വരസന്നിധിയിൽ ആ പരിഗണനകൾ മാനിക്കപ്പെട്ടുന്നുഎന്നബോധം അദ്ദേഹത്തെ നയിച്ചിരിക്കാം. എന്നാൽ സുറിയാനിസമുദായത്തിനു അദ്ദേഹം വരുത്തിയ 'മുറിവു

പ്രതിവാരപ്രഭാഷണം (The Sermon for the week)

# അലംഭാവമുള്ള ക്രിസ്ത്യാനി

(എം. ററി.)

"നിങ്ങൾ പിന്നെയും എനിക്കുവേണ്ടി വിചാരിപ്പാൻ തുടങ്ങിയതിനാൽ ഞാൻ കർത്താവിൽ വളരെ സന്തോഷിച്ചു; മുമ്പെതന്നെ നിങ്ങൾക്കു് വിചാരമുണ്ടായിരുന്നു എങ്കിലും അവസരം കിട്ടിയില്ല. ബുദ്ധിമുട്ടുനിമിത്തമല്ല ഞാൻ പറയുന്നതു്. ഉള്ള അവസ്ഥയിൽ അലംഭാവത്തോടിരിപ്പാൻ ഞാൻ പഠിച്ചിട്ടുണ്ടു്. താഴ്ചയിൽ ഇരിപ്പാനും സമൃദ്ധിയിൽ ഇരിപ്പാനും എനിക്കു അറിയാം; തൃപ്തനായിരിപ്പാനും വിശന്നിരിപ്പാനും സമൃദ്ധിയിൽ ഇരിപ്പാനും ബുദ്ധിമുട്ടു് അനുഭവിപ്പാനും എല്ലാം ഞാൻ ശീലിച്ചിരിക്കുന്നു. എന്നെ ശക്തനാക്കുന്നവൻ മുഖാന്തരം ഞാൻ സകലത്തിനും മതിയാകുന്നു."

(ഫിലിപ്പിയർ 4: 10—13.)

സൗഭാഗ്യത്തിന്റെ ഒഴിച്ചുകൂടാത്ത ഘടകങ്ങളിൽഒന്നാണു് അലംഭാവം അല്ലെങ്കിൽ സന്തുഷ്ടി. ഉള്ളതുകൊണ്ടു് തൃപ്തിപ്പെടുവാൻ എല്ലാവരും പഠിക്കേണ്ടതാണു്. എന്തു കിട്ടിയാലും മതിവരാത്ത ഒരു ദുരാഗ്രഹമനോഭാവം സ്വാർത്ഥലോലുപനായ മനുഷ്യനിൽ സ്വാഭാവികമായിത്തന്നെ സ്ഥിതിചെയ്യുന്നു. മനുഷ്യന്റെ ഇച്ഛയ്ക്കു് അതിരില്ല. ലഭിക്കുന്നതിന്റെ അളവനുസരിച്ച് ഇച്ഛയും വളർന്നുകൊണ്ടിരിക്കുന്നു. ഈ അതിരററ ആവേശത്തിനു എങ്ങനെയെങ്കിലും എവിടെയെങ്കിലും ഒരു വിരാമമിടാതെ ജീവിതം സുഗമമായിത്തീരുന്നതല്ല. എന്നാൽ എവിടെയാണു് വര വരക്കേണ്ടതെന്നു നിശ്ചയിക്കാൻ എളുപ്പമല്ല. ഉള്ളതുകൊണ്ടു് തൃപ്തിപ്പെടണമെന്നുള്ള ഉപദേശം തെററിദ്ധാരണയ്ക്കിട കൊടുക്കാവുന്നതാണു്. കഠിന പ്രയത്നങ്ങളിൽനിന്നും സ്ഥിരപരിശ്രമങ്ങളിൽനിന്നും വിരമിച്ചു് അലസരായി കഴിച്ചുകൂട്ടുവാനുള്ള യാതൊരു പ്രേരണയും ഈ ഉപദേശത്തിൽ അടങ്ങിയിട്ടില്ല. പ്രയത്നവും പരിശ്രമവും ഏതു നിലയിലുള്ളവരിൽനിന്നും ഒരുപോലെ പ്രതീക്ഷിക്കപ്പെടുന്നു. ഉള്ളവരെന്നോ ഇല്ലാത്തവരെന്നോ ഉള്ള വ്യത്യാസം അക്കാര്യത്തിലില്ല. അതുപോലെതന്നെ അലംഭാവം എന്നുള്ളതു് ഉള്ളതിന്റെ കൂടുതൽ കുറവിന്മേൽ ആശ്രയിച്ചിരിക്കുന്ന ഒരു കാര്യമല്ല. അലംഭാവമുള്ള ദരിദ്രരേയും അസന്തുഷ്ടരായ ധനവാന്മാരെയും നാം കാണുന്നുണ്ടു്. സ്ഥിതിവ്യത്യാസമെന്യേ എല്ലാവർക്കും കൈവരുത്താവുന്നതും കൈവരുത്തേണ്ടതുമായ ഒരു ഗുണമാണു് അലംഭാവം. ശരിയായ ഒരു ജീവിതവീക്ഷണമാണു് അതിനു നിദാനമായിട്ടുള്ളതു്. "ഏതു് അവസ്ഥയിലും അലംഭാവത്തോടിരിപ്പാൻ ഞാൻ പഠിച്ചിട്ടുണ്ടു്" എന്നാണു അപ്പോസ്തോലൻ പറയുന്നതു്. അതിന്റെ രഹസ്യം എന്താണെന്നു നാം ആരായേണ്ടതാണു്.

നമുക്കു മാററുവാനോ മറികടക്കുവാനോ കഴിയാത്ത ചില യാഥാർത്ഥ്യങ്ങൾ നിറഞ്ഞതാണു് ജീവിതം. രോഗം, ദുഃഖം, ദാരിദ്ര്യം മുതലായ അനിഷ്ടാനുഭവങ്ങൾ എല്ലാം തന്നെയോ അവയിൽ ചിലതെങ്കിലുമോ എല്ലാ മനുഷ്യർക്കും ഉണ്ടാകുന്നു. ശത്രുക്കളും സ്നേഹിതന്മാരും അടുത്തവരും അകന്നവരും നമുക്കു മനോവ്യഥ ഉളവാക്കുന്നു. ആഗ്രഹമനുസരിച്ചു് എല്ലാകാര്യങ്ങളും ആരുടേയും ജീവിതത്തിൽ മുമ്പോട്ടു പോകുന്നതായി കാണുന്നില്ല. മനുഷ്യർ എത്ര പണിപ്പെട്ടാലും പ്രാപിക്കാൻ കഴിയാത്ത സ്ഥാനങ്ങൾ എപ്പോഴും അവന്റെ ജീവിതത്തിൽ അവശേഷിക്കുന്നു. ഇതു ജീവിതത്തെ സംബന്ധിച്ച ഒരു വലിയ യാഥാർത്ഥ്യമാണു്. ജീവിതത്തിന്റെ ഇപ്രകാരമുള്ള പരിമിതികളെ സസന്തോഷം സ്വാഗതം ചെയ്യുന്ന ഒരു മനോഭാവമാണു് അലംഭാവം. അതില്ലാതെ ഒരു മനുഷ്യനും ഒരിക്കലും സൗഭാഗ്യം അനുഭവിക്കാൻ സാദ്ധ്യമല്ല. നമ്മുടെ ഓരോരുത്തരുടേയും നിലയെപ്പററി നമുക്കു് ഒരു സ്വയപരിശോധന നടത്താം. നമ്മുടെ ഇപ്പോഴത്തെ നില നാം തന്നെ തെരഞ്ഞെടുക്കുന്ന ഒന്നായിരിക്കാം അല്ലെങ്കിൽ നമ്മുടെ നിയന്ത്രണത്തിനപ്പുറമായ സാഹചര്യങ്ങൾ മൂലം സംഭവിച്ചതായിരിക്കാം. നാം അർഹിക്കുന്നതോ അർഹിക്കാത്തതോ ഏതായാലും ദൈവം അനുവദിച്ചതുകൊണ്ടു് നാം എത്തിച്ചേർന്നിട്ടുള്ള ഒരു നിലയാണു് അതു്. ആ നില വ്യത്യാസപ്പെടുത്തുവാൻ നാം ആഗ്രഹിക്കയും പ്രവർത്തിക്കയും ചെയ്യുന്നെങ്കിൽതന്നെയും നാം ആ നിലയിൽ തുടരുവാൻ ദൈവം അനുവദിക്കുന്നിടത്തോളംകാലം നാം അതിൽ സംതൃപ്തരായിരിക്കണം. അന്യരുടെ നിലയോടു നമ്മുടേതിനെ താരതമ്യപ്പെടുത്തി സ്വയം സഹതപിക്കുകയും വിലപിക്കുകയുംചെയ്യുന്ന മനോഭാവം ഒരിക്കലും അനുഗ്രഹകരമായിരിക്കയില്ല. "ജീവിതം ഭക്ഷണത്തെക്കാളും ശരീരം വസ്ത്രത്തെക്കാളും മഹത്തരമാണു്" എന്നുള്ള നമ്മുടെ കർത്താവിന്റെ ദിവ്യവചനം ഇവിടെ സ്മരണീയമാണു്. ജീവിതമാണു ദൈവത്തിന്റെ ഏററവും വലിയ ദാനം. ജീവിതത്തിനു മാററുകൂട്ടുന്നതു വസ്തുവകകളല്ല, പ്രത്യുത ജീവിതത്തെ ഭരിക്കുന്ന മനോഭാവമാണു്. ആ മനോഭാവത്തിന്റെ ഒരു പ്രധാന ഘടകമാണു് അലംഭാവം. ദാരിദ്ര്യത്തിലും സമൃദ്ധിയിലും ഒരുപോലെ അലംഭാവത്തോടിരിക്കുവാൻ കഴിയുന്ന മനുഷ്യൻ ധന്യനാണു്. അവൻ മാത്രമാണു് ഈ ലോകത്തിൽ യഥാർത്ഥ സന്തോഷവും സമാധാനവും അനുഭവിക്കുന്നതു്.

ഇതു സാധിക്കുവാനുള്ള ഏകമാർഗ്ഗം ജീവിതത്തിലെ എല്ലാ അനുഭവങ്ങളെയും ദൈവത്തിന്റെ ദാനമെന്നവണ്ണം ദൈവത്തിൽ നിന്നു സ്വീകരിക്കുകയാണു് "ദൈവത്തെ സ്നേഹിക്കുന്നവർക്കു എല്ലാം നന്മയ്ക്കായി വ്യാപരിക്കുന്നു." എന്നാണു് അപ്പോസ്തോലൻ പറഞ്ഞിട്ടുള്ളതു്. ജീവിതം വിജയകരമായിനയിക്കുവാൻ ഈ വിശ്വാസം അത്യന്താപേക്ഷിതമാണു്. പൗലൂസ് അപ്പസ്തോലന്റെ ജീവിതവിജയത്തിനുള്ള രഹസ്യം ഇതായിരുന്നു.

നമുക്കു് എന്തു സംഭവിച്ചാലും അതിൽനിന്നെല്ലാം നന്മ ഉല്പാദിപ്പിക്കുവാൻ ദൈവത്തിനു കഴിയും എന്നുള്ളതാണു ക്രിസ്തീയ വിശ്വാസം ഏതുആപത്തിലും അനർത്ഥത്തിലും ദൈവത്തിന്റെസാന്നിദ്ധ്യവുംഅളവററശക്തിയും നമ്മോടുകൂടെയുണ്ടു്.വിഷമഘട്ടങ്ങളെഅഭിമുഖീകരിച്ചു തരണം ചെയ്യുവാനുള്ളധൈര്യവും ശക്തിയുംദൈവംനമുക്കുനൽകും.

---

കരിഞ്ഞിട്ടില്ല. അദ്ദേഹത്തിന്റെ ചില പ്രവർത്തനങ്ങളെ ധാർമ്മികദൃഷ്ട്യാ സാധൂകരിക്കുവാൻ ആ സമുദായത്തിനു കഴിഞ്ഞില്ലെങ്കിൽ സകലവും അറിയുന്ന ദൈവം അല്പം മാത്രം അറിയുന്ന സമുദായത്തോടു ക്ഷമിക്കട്ടെ. ചരിത്രപുരുഷനായ തിരുമേനിയുടെ നേട്ടങ്ങളിൽ വിലമതിക്കാവുന്നതു പലതുമുണ്ടു്. വിമർശനവിധേയമാക്കേണ്ട ചിലതും ആ നേട്ടങ്ങളിലുണ്ടെന്നുള്ളതും മറച്ചുവയ്ക്കുന്നതു ശരിയായായിരിക്കയില്ലെന്നുള്ള ബോധത്തിൽ അവ ചൂണ്ടിക്കാണിച്ചു എന്നേയുള്ളു. തിരുമേനിയുടെ ആത്മാവിനു ജഗദീശൻ നിത്യശാന്തി നൽകട്ടെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. ലൂക്കോസ്. 2. 22–40.

ന്യായപ്രമാണമനുസരിച്ച് ശിശുവിനെ കർത്താവിന് അർപ്പിപ്പാനും ആവശ്യമായ ഇതര അനുഷ്ഠാനങ്ങൾ നിറവേറ്റാനുമായി വി. മാതാവും യൗസേപ്പും കൂടെ ദേവാലയത്തിലേക്കു പോയി. ദേവാലയത്തിൽ അവരെ സ്വാഗതം ചെയ്തു സ്വീകരിച്ചത് വൃദ്ധനായ ശിമോനും പ്രവാചകിയായ ഹന്നായും ആയിരുന്നു. ദേവാലയത്തിൽ കൂടി നിൽക്കുന്ന ആ ചെറുസംഘത്തെ ഒരു ചിത്രകാരന്റെ ദൃഷ്ടിയിൽ കൂടെ ഒന്നു കാണുവാൻ ശ്രമിക്കുന്നതു നന്നായിരിക്കും. ശിശുവിനെ വഹിച്ചുകൊണ്ടു നിൽക്കുന്ന വൃദ്ധനും നീതിമാനുമായ ശിമോൻ പ്രതീക്ഷകളുടെ നിറവേറലിൽ സന്തുഷ്ടമായ ഒരു മുഖമാണു കാണിച്ചത്. ഏതാണ്ട് യൗവ്വനത്തിൽ പ്രവേശിക്കുകമാത്രം ചെയ്തിട്ടുള്ള പരിശുദ്ധ മാതാവ് ഏറ്റവും സമീപത്തു നിൽക്കുന്നുണ്ട്. അല്പം അകലെ യൗസേഫും സമീപത്തുതന്നെ ഹന്നായും. ജാതികളുടെ പ്രകാശവും യിസ്രായേലിന്റെ മഹത്വവുമായി ഇരുഭാഗത്തും നിങ്ങൾക്ക് ആരെയെല്ലാം കാണുവാൻ കഴിയുന്നുണ്ട്. നൂറ്റാണ്ടുകളിലെ ചരിത്രം അതിനു മതിയായ ഉത്തരം നൽകുന്നു. മദ്ധ്യത്തിൽ കാണുന്ന ആ ശിശുവിനെ നമുക്ക് ആരാധിക്കാം.

ചൊവ്വാ. ലൂക്കോസ്. 2. 41–52.

കർത്താവിന്റെ ബാല്യകാലജീവിതത്തെ സ്പർശിക്കുന്നതായി നമുക്കു ലഭിച്ചിട്ടുള്ള ഏക സംഭവവിവരണമെന്ന നിലയിൽ ഈ ഭാഗം പ്രത്യേകം പരിഗണനാർഹമാകുന്നു. പലർക്കും ജീവിതത്തിൽ വന്നേക്കാവുന്ന ഒരനുഭവത്തിന്റെ നിഴൽ ഇതിൽ നമുക്കു കാണുവാൻ കഴിയുന്നുണ്ട്. ക്രിസ്തുവിന്റെ സാമീപ്യബോധം ഏതു വിധമോ നഷ്ടപ്പെട്ടുപോയതായി പലർക്കും അനുഭവപ്പെടാറുണ്ട്. എങ്കിലും താൻകൂടെ ഉണ്ടെന്നുള്ള മിഥ്യാബോധത്തോടുകൂടെ ആയിരിക്കും അവർ യാത്ര തുടരുന്നത്. താൻ കൂടെയില്ലെന്നു ബോദ്ധ്യപ്പെട്ടുകഴിഞ്ഞാൽ യൗസേഫും മറിയവും ചെയ്തതുപോലെ പിൻതിരിഞ്ഞു തന്നെ കണ്ടുപിടിക്കുവാൻ ഒരു അന്വേഷണം തന്നെ നടത്തേണ്ടിവരും. ആ അന്വേഷണം പെട്ടെന്നെങ്ങും വിജയിച്ചെന്നും വരികയില്ല. യൗസേഫും മറിയാമും യേശു തങ്ങളുടെകൂടെ നിന്നു പിരിഞ്ഞ ഇടംവരെ അന്വേഷിച്ചു പോയി തന്നെ കണ്ടുപിടിച്ചു. അതുപോലെ ജാഗ്രതയായി അന്വേഷിക്കുകയും എപ്പോൾ ഏതു സാഹചര്യത്തിൽ വച്ചു തന്റെ സാന്നിദ്ധ്യം നമുക്കു നഷ്ടപ്പെട്ടുവോ അവിടം വരെ തന്നെ അന്വേഷിക്കേയും ചെയ്യേണ്ടതായിവരും.

ബുധൻ. ലൂക്കോസ് 3. 1–14.

ഗ്രന്ഥകാരനായ ലൂക്കോസ് താൻ വിവരിക്കുവാൻ പോകുന്ന സംഭവം ഏതു കാലത്തു നടന്നു എന്നുള്ളതു സൂക്ഷ്മമായി വിവരിക്കുന്നു. റോമായിലും പലസ്തീന്റെ പല ഭാഗത്തും ആരെല്ലാം ഭരണം നടത്തിയിരുന്നു എന്നും ആരെല്ലാം ആയിരുന്ന അന്നു മഹാ പുരോഹിതന്മാർ—മതകാര്യങ്ങളിൽ സാരഥ്യം വഹിച്ചിരുന്നവർ—എന്നും പ്രസ്താവിച്ചിട്ട് യോഹന്നാനെപ്പറ്റി എഴുതിത്തുടങ്ങുന്നു. എന്നാൽ അതിലുപരിയായ ഒരു സൂചനകൂടെ അവിടെ നാം കാണുന്നുണ്ട്. ദൈവത്തിന്റെ അരുളപ്പാട് ഈ ഭരണാധിപന്മാരെ മറികടന്ന് മരുഭൂമിയിൽ വസിച്ചിരുന്ന യോഹന്നാന്റെ അടുക്കലേക്കു വന്നുള്ളു. മനുഷ്യദൃഷ്ട്യാ അയോഗ്യന്മാരായവർ ദൈവദൃഷ്ടിയിൽ യോഗ്യന്മാരും മാനുഷികപരിഗണനയനുസരിച്ചു യോഗ്യന്മാരായവൻ ദൈവികപരിഗണനപ്രകാരം അയോഗ്യന്മാരായും തീരുന്നു എന്ന വസ്തുത നാം വിസ്മരിക്കരുത്. യോഹന്നാന്റെ സമീപത്തു വന്ന് തന്റെ ഉപദേശം ആരാഞ്ഞവർക്ക് താൻ നൽകുന്ന നിർദ്ദേശപ്രകാരമെങ്കിലും ജീവിക്കുവാൻ നമുക്കു കഴിയുന്നുണ്ടോ? നമ്മുടെ കർത്താവിന്റെ ഉപദേശം കുപ്പായം ചോദിക്കുന്നവനു വസ്ത്രംകൂടെ നൽകുവാനും ഇടത്തുകരണത്തിനു തല്ലുന്നവർക്കു വലത്തെകരണംകൂടെ കാണിച്ചുകൊടുക്കുവാനും ആയിരുന്നു എന്നുള്ളതുംകൂടെ സ്മരിച്ചാലും.

വ്യാഴം. ലൂക്കോസ് 3. 15–22.

തന്നെക്കാൾ ശക്തനായ ഒരുവങ്കലേക്കു ജനങ്ങളെ നയിക്കുന്നതിൽ യോഹന്നാൻ എപ്പോഴും ശ്രദ്ധനായിരുന്നു. "അവന്റെ ചെരിപ്പിന്റെ വാറുപോലും അഴിക്കാൻ ഞാൻ യോഗ്യനല്ല." എന്നു പറഞ്ഞു തന്റെ നിസ്സാരത സമ്മതിക്കുകയാണ് അദ്ദേഹം ചെയ്തുകൊണ്ടിരുന്നത്. "അവൻ വളരുകയും ഞാൻ ചുരുങ്ങുകയും ചെയ്യണം" എന്നു മറ്റൊരവസരത്തിൽ യോഹന്നാൻ പ്രസ്താവിച്ചുകാണുന്നു. അപ്രസിദ്ധനായി, അഗണ്യനായി, അറിയപ്പെടാത്തവനായി മൺ മറ[…] ഗസന്നദ്ധത വളരെ ചുരു[…] കാണാറുള്ളു. നമ്മുടെ കർ[…] നത്തിനു ആവശ്യമെന്തായി[…] തിന്റെ അർത്ഥമെന്ത്? ശരി[…] ത്തരം നൽകുവാൻ പ്രയാസമുള്ള[…] ദ്യങ്ങളാണവ. പാപികളായ മനു[…] മായി പരിപൂർണ്ണമായി താദാത്മ്യ[…] ട്ടുകയാണ് താൻ ചെയ്തതെന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടുകാണുന്നുണ്ട്. എന്നാൽ തന്റെ മാമോദീസായെപ്പറ്റി "ഇങ്ങനെ സകല നീതിയും നിവർത്തിക്കുന്നതു നമുക്കു ഉചിതം" എന്നു കർത്താവുതന്നെ പറഞ്ഞിരിക്കുന്നതിനാൽ അതു് അപരിത്യാജ്യമായി യേശുതമ്പുരാൻ കരുതിയിരുന്നു എന്നും വ്യക്തമാണ്.

വെള്ളി. ലൂക്കോസ് 4: 1—5

കർത്താവിനുണ്ടായ പരീക്ഷകളുടെ വിവരണം പ്രഥമസുവിശേഷത്തോടൊപ്പം ഇതിലും കാണുമാറുണ്ട്. രണ്ടും തമ്മിൽ കാര്യമായ യോജിപ്പുമുണ്ട്. കർത്താവിനുണ്ടായ ഓരോ പരീക്ഷയും വി. വേദപുസ്തകത്തിൽനിന്നുള്ള ഉദ്ധരണികൊണ്ടാണു ശത്രുവിനെ പിൻവാങ്ങിക്കുന്നതെന്നുള്ളതു ശ്രദ്ധേയമാണ്. ഈ കാലയളവായപ്പോഴേക്കും യേശുതമ്പുരാൻ തിരുവെഴുത്തുകൾ സൂക്ഷ്മമായി പഠിച്ചുകഴിഞ്ഞിരുന്നു എന്ന് ഈ സംഭവം തന്നെ അനുസ്മരിപ്പിക്കുന്നു. വേദപുസ്തകത്തിൽസാമാന്യമായ ജ്ഞാനം തന്നെ നമ്മിലെത്രപേർക്കുണ്ട്. സ്വന്തഗുണത്തിനുവേണ്ടി ഏതെങ്കിലും അത്ഭുതംപ്രകടിപ്പിക്കുവാനും അത്യുത്തമമായ ആദർശങ്ങളിൽനിന്നു വ്യതിചലിക്കുവാനും ദൈവത്തിന്റെ അത്ഭുതകരമായ സ്നേഹത്തെ പരീക്ഷിക്കുവാനും വിസമ്മതിക്കുന്ന കർത്താവിനെയാണ് നാമിവിടെ കാണുന്നത്. നമ്മുടെ ജീവിതത്തിലും ഈപ്രകാരം ഉറച്ച ഒരു നില സ്വീകരിക്കുവാൻ നമുക്കുകഴിയുന്നുണ്ടോ? ശ്രമിക്കുന്നുണ്ടോ?

ശനി. ലൂക്കോസ്. 4. 16—30

വി. ലൂക്കോസിന്റെ സുവിശേഷമനുസരിച്ചു കർത്താവു പരസ്യസേവനമാരംഭിക്കുന്നതുനസറേത്തിൽവച്ചാണ്. ശാബതുദിവസം ദേവാലയത്തിൽവച്ചു യെശയ്യാവിന്റെ പുസ്തകത്തിൽനിന്ന് ഒരു ഭാഗം വായിക്കുകയും അതു തന്നിൽ എപ്രകാരം നിറവേറിയിരിക്കുന്നുഎന്നു ശ്രോതാക്കളെ ഉൽബോധിപ്പിക്കുകയും ചെയ്തു. "ബദ്ധന്മാർക്കു വിടുതലും കുരുടന്മാർക്കു കാഴ്ചയും പ്രസംഗിപ്പാനും പീഡിതരെ വിടുവിച്ചയപ്പാനും കർത്താവിന്റെ പ്രസാദവർഷം പ്രസംഗിപ്പാനും താൻ വന്നു" എന്നാണു പ്ര

ത്

# ബാറിലെ സുവിശേഷപ്രവർത്തനങ്ങൾ

(ഫാദർ ററി. ജി. കുറിയാക്കോസ്)

വള്ളുവനാട്ടു താലൂക്കിൻെറ തലസ്ഥാനവും ജനസംഖ്യയിൽ ഹൈന്ദവരും, മുസ്ലീങ്ങളും തുല്യനിലയിൽ അധിവസിക്കുന്നതുമായ പെരിന്തൽമണ്ണിൽ മുപ്പതിൽപരം സുറിയാനി കുടുംബങ്ങളും ഒരു ചെറിയ ദേവാലയവും ഉണ്ട്. പള്ളി പണി ഉടൻ തന്നെ സമാരംഭിക്കുന്നതിന് പ്രധാന റോഡരികിൽ ഒരു സ്ഥലം ഏർപ്പാടു ചെയ്തിരിക്കുന്നു. മാതൃസഭാംഗങ്ങളുടെ നിർല്ലോഭമായ സഹായസഹകരണങ്ങൾകൊണ്ടുമാത്രമേ ഈ പ്രദേശങ്ങളിൽ ഇപ്പോൾ പള്ളികൾ സ്ഥാപിക്കുവാൻ സാദ്ധ്യമാകുകയുള്ളു. മാവേലിക്കര ഇടവകയുടെ സഹായംകൊണ്ട് നിർമ്മിച്ച പുളിയക്കോട്ടു സെൻറുജോർജ്ജ് പള്ളി പുരോഗമിച്ചുകൊണ്ടിരിക്കുന്നു. രണ്ടേക്കർസ്ഥലം കൃഷിചെയ്യുകയും ഒരു ചെറിയ കെട്ടിടം ഉണ്ടാക്കുകയും ചെയ്താൽ പുളിയക്കോട്ടും, പെരിന്തൽമണ്ണിലുമായി ഒരു പട്ടക്കാരനു സുഖമായി താമസിച്ചു സുവിശേഷപ്രവർത്തനം നടത്താവുന്നതാണ്. ആറേഴു മാസത്തെ പരിശീലനത്തിനും പഠിപ്പിക്കലിനും ശേഷമായി ഒരു പറയകുടുംബത്തെ ഇവിടെ സ്നാനപ്പെടുത്തുകയുണ്ടായി.

ബ. പത്രോസ് റമ്പാച്ചൻെറ (മലബാർ ബിഷോപ്പ്) രണ്ടാം മിഷ്യനറി യാത്രയിൽ ശിലാസ്ഥാപനം ചെയ്യപ്പെട്ട നിലമ്പൂർ വടപുറം പള്ളി പണിയുന്നതിനു 127 ധനു മുതൽ ഞാൻ പരിശ്രമിക്കുവാൻ തുടങ്ങി. തോട്ടം മാനേജർ മി. എം. പി. ചെറിയാൻ പകുതി ചെലവു വഹിക്കാമെന്ന് ഇടവകജനങ്ങളെ അറിയിച്ചിരുന്നു. എന്നാൽ തങ്ങളുടെ അപ്രാപ്തി നിമിത്തം പണി തുടങ്ങുവാൻ സാധിച്ചില്ല. ഒടുവിൽ ഓടും തടികളും അതു സംബന്ധമായ പണികളും താൻ നടത്തിത്തരാമെന്ന് സമ്മതിക്കയും ബാക്കി ഇടവക വഹിക്കണമെന്നും പ്രത്യേകം അറിയിക്കയും ചെയ്തു. പണം ഇല്ലായ്കയാൽ കവിയൂർ, പുറമററം, വെണ്ണിക്കുളം, മുരണി, കുന്നംകുളം, പഴഞ്ഞി എന്നീ ഇടവകകൾ സന്ദർശിച്ചു പള്ളിപണിക്കുവേണ്ടി പണപിരിവു നടത്തി. എല്ലാ ഇടവകകളും ഞങ്ങൾക്കു പ്രോൽസാഹനം നൽകി.

ഹിന്ദുപുരാണത്തിൽ പ്രതിപാദിക്കുന്ന വിരാടപുരം രാജാവിൻെറ രാജധാനിയാണ് വടപുരമായി ലോപിച്ചിരിക്കുന്നതെന്നു ഇവിടുത്തെ ഹൈന്ദവർ പറയുന്നു. വിരാട രാജധാനി ക്രിസ്തുരാജൻെറ മന്ദിരവും, ബലിയർപ്പിക്കുന്നതിനുള്ള സിംഹാസനവുമായി രൂപാന്തരപ്പെട്ടിരിക്കുന്നു. 2–ാമതു കോഴിക്കോട്ടു എന്നഭിധാനമുള്ള നിലമ്പൂരിൽ കോഴിക്കോട്ടു പള്ളിയേക്കാൾ വലിപ്പമുള്ള മനോഹരമായ ഒരു ദേവാലയം പൂർത്തിയാകാറായിരിക്കുന്നു. ഇവിടത്തെ ബഹുഭൂരിപക്ഷമായ മുസ്ലീങ്ങൾ കൂട്ടമായി വന്നു പള്ളി സന്ദർശിക്കാറുണ്ട്. ആരാധനയുള്ള ദിവസങ്ങളിൽ ധാരാളം ജനങ്ങൾ പരിസരങ്ങളിൽനിന്ന് നമ്മുടെ ആരാധനയിൽ ശ്രദ്ധിക്കുന്നതു സന്തോഷാവഹമായ ഒരു കാര്യയാണ്. ഒരു കെട്ടിടം കൂടെ ഉണ്ടാകണമെന്ന് ആഗ്രഹിച്ചും പ്രാർത്ഥിച്ചും കാത്തിരിക്കുമ്പോൾ സമീപെയുള്ള കെട്ടിടത്തിൻെറ ഉടമസ്ഥനും ധനവാനുമായ ഒരു മുസ്ലീം, പള്ളിയിൽനിന്നും ഈകെട്ടിടംവാങ്ങിക്കണമെന്നഭ്യർത്ഥിച്ചു ഞങ്ങളെസമീപിച്ചു. ഒന്നരഏക്കർസ്ഥലവും മൂന്നു മുറികളുമുള്ള ഒരുകെട്ടിടവും 1500 ക. യിൽകുറയാതെ വില കൊടുക്കേണ്ടതു് 425 ക. യ്ക്കു പള്ളിക്കു ലഭിച്ചു. ഇപ്പോൾ പത്തുപറ വിത്തു വിതയ്ക്കാവുന്ന നിലമുൾപ്പടെ എട്ട് ഏക്കറോളം സ്ഥലം ഈ പള്ളിക്കുണ്ട്.

മലബാർ ബിഷപ്പും ഒരു പട്ടക്കാരനും ഇവിടെ താമസിക്കണമെന്നാണ് ഇടവകജനങ്ങളുടെ ആഗ്രഹം. കോഴിക്കോട്ട്, ഊട്ടി, ഷൊർണ്ണൂർ ഈ സ്ഥലങ്ങളിലേക്കു പോകുവാൻ ഇവിടെനിന്നും വാഹനങ്ങൾ എപ്പോഴും സൌകര്യപ്രദമായി ലഭിക്കുന്നതാണ്.

പല ഇടവകളിൽനിന്നും സഹൃദയരിൽനിന്നും സംഭാവനകൾ ലഭിച്ചിട്ടുണ്ടെങ്കിലും സമുദായ പൊതുഫണ്ടിൽനിന്നും യാതൊരു തുകയും ഇതേവരെ നൽകയിട്ടില്ല. കടം വീട്ടുന്നതിനും കെട്ടിടം നന്നാക്കുന്നതിനും വേണ്ട തുക പൊതുഫണ്ടിൽനിന്നും നൽകണമെന്ന ഭ്യർത്ഥിച്ചുകൊള്ളട്ടെ. ബാക്കി പണികൾ കൂടി പൂർത്തീകരിച്ചാൽ വരവു ചെലവുകളുടെ കണക്ക് പ്രസിദ്ധീകരിക്കുന്നതാകുന്നു.

നിലമ്പൂരിൽനിന്നും ഏഴു മൈൽ കിഴക്ക് കരുളായി എന്ന സ്ഥലത്തു് 20 വീട്ടുകാർ സുറിയാനിക്കാരായുണ്ട്. ഞാൻ ആദ്യമായി അവിടെ ചെല്ലുമ്പോൾ അച്ചൻ ഇതേവരെയും ഞങ്ങളെ വന്നന്വേഷിച്ചില്ലല്ലൊ, കുരിശുവരച്ച് ദേവാലയത്തിൽ പ്രാർത്ഥിച്ചിട്ട് രണ്ടു വർഷം ആകാറായിരിക്കുന്നു എന്നു പറഞ്ഞു ഒരു വൃദ്ധൻ എന്നെ കെട്ടിപ്പിടിച്ചുനിലവിളിക്കുകയുണ്ടായി. എന്നാൽ അവിടെ പള്ളി വയ്ക്കുന്നതിനുള്ള രണ്ടു പ്രാവശ്യത്തെ എൻെറ പരിശ്രമം ചില സഹോദരങ്ങളുടെ പ്രവർത്തനത്താൽവിഫലമായി. മൂന്നാം പ്രാവശ്യം സകലയുവാക്കളോടുമായി സുറിയാനിക്കാരുടെആരാധനാമാഹാത്മ്യത്തെയും നമ്മുടെ പിതാക്കന്മാരുടെ നിഷ്ഠാജീവിതത്തേയും ക്രൂനൻകുരിശുസത്യം ആദിയായ ചരിത്രപ്രധാനസംഭവങ്ങളേയും പററി പ്രതിപാദിച്ചു സംസാരിച്ചു. വാഹനസൗകര്യമില്ലാത്ത ഈ സ്ഥലത്ത് ഏഴു മൈൽ വീതം നടന്ന് മൂന്നു പ്രാവശ്യം ഞാൻ വന്നു, ഇന്നു നിങ്ങൾക്കു് ശ്ലോമാ പറഞ്ഞു ഞാൻ യാത്രയാവുകയാണ്. ഇനിയും നിങ്ങൾ തീരുമാനിച്ചുകൊൾവിൻ എന്നറിയിച്ചു. ചെറുപ്പക്കാർ ചുറുചുറുക്കോടെ മുളയും തടിയും കൊണ്ടുവന്നു. ഒരാഴ്ചകൊണ്ടു ഒരു ചെറിയ ഷെഡ്ഡുണ്ടാക്കി മാർ ഗീവറുഗീസ് സഹദായുടെ നാമത്തിൽ പള്ളി സ്ഥാപിച്ച് വി. കുർബ്ബാന അർപ്പിച്ചു.

ഇനിയും ഈ ഭാഗങ്ങളിൽ നിലമ്പൂരുനിന്നും ഊട്ടി റോഡിൽ എട്ടു മൈൽ വടക്കുള്ള ഇടക്കരയാണ് ഒരു പള്ളി ഉണ്ടാകേണ്ടതു്. മലബാറിൻെറ അഭിനവ മെത്രാപ്പോലീത്താ ആയ മാർ ഒസ്താത്തിയോസ് തിരുമനസ്സുകൊണ്ട് ഇടക്കരപ്പള്ളി വയ്ക്കുന്നതിനു

---

ഖ്യാപിക്കുന്നതു്. ആ കത്താവു തൻെറ സഭയെ ഭരമേല്പിച്ചിട്ടാണു താൻസ്വർഗ്ഗാരോഹണംചെയ്തതു്. സഭയും സഭാംഗങ്ങളും ആ കത്തവ്യം ഏതുപ്രകാരം നിറവേററുന്നു. ദൈവത്തിൻെറമഹാപ്രവാചകന്മാരായിരുന്ന ഏലിയാവും ഏലിശായിലുംകൂടെയുള്ള ദൈവത്തിൻെറ പ്രവത്തനം യഹൂദമതവലയത്തിനു പുറത്തുള്ളവർക്കു അനുഗ്രഹകാരണമായിത്തീർന്നു എന്ന കത്താവിൻെറപ്രഖ്യാപനം നമുക്കു ഏതെങ്കിലും സൂചന നൽകുന്നുണ്ടോ?

# ഇന്ത്യൻ മിഷ്യനറിയാത്ര

(ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്)

ആസൻസോൾ, 15-7-53.

കൽക്കട്ടായിൽ ഡംഡമിൽ ഒരു കുടുംബയോഗം ഉണ്ടായിരുന്നുഎന്നു ഞാൻ എഴുതിയിരുന്നുവല്ലോ. കൽക്കട്ടായിൽ നിന്നു അറുനാഴികദൂരെയാണു ഡംഡം. അവിടെ മഴുവന്നൂർ മാടപ്പറമ്പൻ, കൊമ്പനാൽ വറുഗീസ്,പള്ളിക്കര തരകൻ. കുന്നംകുളം ജോസഫ്, പത്തനംതിട്ട അബ്രഹാം മത്തായി മുതലായി പല ഉദ്യോഗസ്ഥന്മാരെയും കുടുംബയോഗത്തിൽ കണ്ടു. "ഭാരത"വിമാന തുറമുഖം കാണേണ്ടതുതന്നെയാണ്. അറുപതു പേർക്കു ഒരുമിച്ചു യൂറോപ്പിലേക്കു പറക്കാവുന്ന ഒരു വലിയ വിമാനത്തിൽ ഞങ്ങൾ കയറി ചുററിനടന്നു കണ്ടു. കൽക്കട്ടാ വിടുന്നതിനു മുമ്പു ദീനബന്ധു സി. എഫ്. ആൻഡ്റൂസ് നിദ്രകൊള്ളുന്ന ശവക്കോട്ടയിൽ ഞങ്ങൾ പോയി, അവിടെകിടക്കുന്ന സുറിയാനിക്കാർക്കുവേണ്ടി ധൂപപ്രാർത്ഥന നടത്തി. എൻെറ പഴയ സ്നേഹിതൻകാട്ടുമങ്ങാട്ടു ജോൺ ശെമ്മാശനെ അവിടെയാണ അടക്കിയിരിക്കുന്നത്. എപ്പോഴും പുഞ്ചിരിതൂകുന്ന ആ യുവാവു ബി. എസ്. സി. പാസ്സായശേഷംമുപ്പത്തഞ്ചുവർഷം മുമ്പു മേയിൽപുരിയിൽ അദ്ധ്യാപകനായിരിക്കുമ്പോഴാണു കൽക്കട്ടായിൽവച്ചു പനിപിടിച്ചു മരിച്ചത്. ആയിടയ്ക്കു മുളന്തുരുത്തി കാട്ടുമങ്ങാട്ടു ഞാൻകയറിയപ്പോൾ അമ്മ മകനെച്ചൊല്ലി ആശ്വാസമില്ലാതെ കരയുന്നതുഞാൻകാണുകയുണ്ടായി.

ജൂലായി 5-ാംനു- ഞായറാഴ്ച എൻെറ കുർബാന ബീഹാറിൽ സിന്ദ്രിയിലായിരുന്നു. അമ്മോണിയംസൽഫേററു് എന്ന വളം നെല്ലിനും കരിമ്പിനും മററും പററിയതാണ്. അതാണീ വ്യവസായശാലയിൽ നിർമ്മിക്കുന്നത്. ആല്വാ എഫ്.ഏ.സി.ടി. യും ഈ വളം തന്നെയാണുണ്ടാക്കുന്നത്. എന്നാൽ അതിനെക്കാൾ ഇതു വളരെ അധികം വലുതാണ്. "കൂടുതൽ ഭക്ഷണം വിളയിക്കണം" എന്നുള്ള ഇന്ത്യയുടെ ആഗ്രഹം അനുസരിച്ചാണു വളമുണ്ടാക്കുന്ന ഈ വ്യവസായശാലകൾ ദിവസത്തിൽ 24 മണിക്കൂറും പണിനടത്തിക്കൊണ്ടിരിക്കുന്നത്. എട്ടെട്ടു മണിക്കൂർ കഴിയുമ്പോൾ ജോലിക്കാർ മാറിമാറി വരികയാണ്. ആല്വാ മിസ്സസ്സൈമൻെറ മകൻ ഇവിടത്തെ ഒരു വലിയ ഉദ്യോഗസ്ഥനാണ്. യൂറോപ്യനും ജർമ്മനുമായ ഉദ്യോഗസ്ഥന്മാരുണ്ട്. ഒരു യൂറോപ്യൻ ഞങ്ങളെ കൊണ്ടുനടന്നു യന്ത്രങ്ങളും യന്ത്രശാലകളും കാണിച്ചു. അയാൾ അവിടെയുള്ള യൂണിയൻ പള്ളിക്കാര്യത്തിൽ താല്പര്യക്കാരനാണ്. വിശുദ്ധ കുർബാനയിൽ വെള്ളക്[...] ഴിക ദൂരെനിന്നുള്ള ച[...] ക്കാരും സംബന്ധിച്ചിരുന്[...] ഴിക ദൂരെ നിന്നു നമ്മു[...] യെ മാമോദീസാ മുക്കുവാൻ [...] ന്നിരുന്നു. നമ്മുടെ കുർബാന ആ[...] ട്ടാണു ഇവിടെ നടന്നത്. അത[...] ഷം മാവേലിക്കരക്കാരൻ തോമസ്[...] ഖറിയാ മുതൽപേർ പച്ചർഹൗസ[...] ജോലിചെയ്യുന്ന ലോയബാദിലേക്കു ഞങ്ങളെ കൊണ്ടുപോയി. അവിടെനിന്നാണു ആസൻസോളിലേക്കു വന്നത്.

സിന്ദ്രിയിൽ നല്ല മഴയായിരുന്നു. ആസൻസോളിൽ ഞങ്ങൾ എത്തിയപ്പോഴേക്കു എനിക്കു ചുമയും പനിയും പിടിപെട്ടു. രണ്ടുകൊല്ലം മുമ്പു 80 ആൾ താഴ്ചയുള്ള ഒരു കൽക്കരിപ്പാതാളത്തിലേക്കു ഞങ്ങൾ ഇറങ്ങിയതു ഇവിടെവച്ചായിരുന്നു. ബീഹാർ കൽക്കരിയുടെ ഒരു വിളനിലമാണ്. കൽക്കരിവെട്ടിയെടുത്തതുകൊണ്ടു ഭൂമിയുടെ ഉള്ളെല്ലാം പൊള്ളയാകയാൽ ഭൂമിക്കുംകെട്ടിടങ്ങൾക്കും ഇടിവു തട്ടാതെ, വെട്ടിയെടുക്കുന്തോറും ആ ഭാഗങ്ങൾ മണ്ണിട്ടു നിറയ്ക്കണമെന്നുള്ള ഒരു പുതിയ നിയമം സർക്കാർ ഏർപ്പെടുത്തിയിട്ടുണ്ട്. ആസൻസോൾ അലൂമിനിയം കോർപ്പറേഷൻ എഞ്ചിനീയർ കുമരകം വി.വി. ഫിലിപ്പിൻെറ ബങ്കളാവിലാണു ഞങ്ങൾ താമസിച്ചത്. ഇവിടെ കയറിപ്പററിയതുകൊണ്ടു ഒരാഴ്ചകൊണ്ടു എൻെറ സുഖക്കേടു മാറി. കുട്ടിയുടെ മാമോദീസായും നടന്നു. ഇന്നു അത്താഴംകഴിഞ്ഞു പഞ്ചാബ്മെയിലിൽ ഞങ്ങൾ ലക്നോയ്ക്കു പുറപ്പെടുന്നു. നാളെ ഉച്ചതിരിഞ്ഞു അവിടെ എത്തും. വിശ്വാസികൾ ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണം.

---

150 ക. അയച്ചുതരികയും ആയതിലേക്കു സ്ഥലം വാങ്ങുകയും ചെയ്തു.ഇനിയുമുള്ള പ്രവർത്തനങ്ങൾ തിരുമനസ്സിലെ ആഗമനാശേഷം ആകാമെന്നു കരുതുന്നു.

മലബാർ മലങ്കരസഭയുടെ അധുനിക ഭദ്രാസനം ഇടവകയും ശൈശവാവസ്ഥയിൽ ഇരിക്കുന്നതും യാത്രാക്ഷീണത്താൽ ഉള്ള പാദവ്യഥ മാറിയിട്ടില്ലാത്ത കുടിയേററക്കാരെ മാത്രം ഉൾക്കൊള്ളുന്നതുമാകയാൽ കഴിവുള്ള വ്യക്തികളും ഇടവകകളും ധാരാളമായി കൈ തുറന്നു സഹായിക്കേണ്ടിയിരിക്കുന്നു. ഒരു പക്ഷിയായാലും അതിനു് ഇരിപ്പാൻ ഒരു കൂട്ട് ആവശ്യമായിരിക്കുന്നതുപോലെ നമ്മുടെ കേന്ദ്രങ്ങൾ ഉറച്ചിട്ടുവേണം മിഷ്യനറിപ്രവർത്തനം ശക്തിപ്പെടുത്തുവാൻ. ഇവിടത്തെ അധഃകൃതവർഗ്ഗക്കാരായ സാധുജനങ്ങൾ ആകാംക്ഷയോടെ ക്രിസ്ത്യാനികളെസമീപിച്ചു ദൈവികവചനങ്ങൾ ശ്രവിച്ചുവരുന്നു. സവർണ്ണരേയും അവരിചിതരേയും കാണുമ്പോൾ ഓടിപ്പോയിക്കൊണ്ടിരുന്ന ജനങ്ങൾക്ക് അതാവശ്യമില്ലെന്നും, സകലരും മനുഷ്യരാണെന്നും ഗ്രഹിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. ദൈവികസ്നേഹത്താൽ പ്രേരിതരായി അരുമരക്ഷകൻെറ സ്നേഹത്തേയും രക്ഷയേയും അറിയിപ്പാൻ അഭ്യസ്തവിദ്യരായുള്ള യുവജനങ്ങൾ കടന്നുവരുമോ?

o. 498 Dated 20-8-1946 Reg. M. 5286

# HE CHURCH WEEKLY

## ലങ്കരസഭയും ഇതര ഓർത്തഡോക്സ് സഭകളും

(ഡോക്ടർ നിക്കോളാസ് സെർനോവ്)

റഷ്യ, യൂഗോസ്ലേവ്യാ, റുമേനിയാ, ഗ്രീസ് മുതലായ രാജ്യങ്ങളിൽ വ്യാപിച്ചു കിടക്കുന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭകളിൽ 150 ലക്ഷത്തിൽപരം അംഗങ്ങളുണ്ട്. മലങ്കര സഭ ഇതര സഭകളുമായി കൂട്ടായ്മയിലല്ലെങ്കിലും വിശ്വാസപരമായി യോജിച്ചുതന്നെ നിൽക്കുന്നു എന്നുള്ളതു തികച്ചും സന്തോഷപ്രദമായ ഒന്നാണ്. ചരിത്രത്തിനും കാലാവസ്ഥയ്ക്കും വിശ്വാസസംബന്ധമായ എന്തെങ്കിലും വ്യത്യാസങ്ങൾ വരുത്തുവാൻ കഴിഞ്ഞിട്ടില്ലതന്നെ. ഇവിടെ വന്നു നിങ്ങളുടെ ആരാധനയിൽ സംബന്ധിച്ചപ്പോൾ ഞങ്ങൾക്ക് ഞങ്ങളുടെ സ്വന്തം പള്ളിയിൽ നിൽക്കുന്ന അതേ അനുഭവമാണുണ്ടാകുന്നത്. പ്രാദേശികമായ ചില വ്യത്യാസങ്ങൾ ആരാധനയിലും, ആചാരങ്ങളിലും ഉണ്ടെങ്കിലും അതു അത്രമാത്രം ഗൗരവം അർഹിക്കത്തക്കതല്ല. നിങ്ങളുടെ പള്ളിയിൽ മദ്ബഹായിക്കു ഒരു വലിയ വാതിൽ മാത്രമുള്ളപ്പോൾ ഞങ്ങളുടെ പള്ളികളിൽ അതിനു മൂന്നുവാതിലുകൾ ഉണ്ട്. മദ്ബഹാ സ്ക്രീൻകൊണ്ട് ആവശ്യമുള്ള അവസരങ്ങളിൽ മറയ്ക്കുന്നു. ദൈവമാതാവിന്റേയും യേശുക്രിസ്തുവിന്റേയും ചിത്രങ്ങൾ ഈ സ്ക്രീനിൽ ഭംഗിയായി ആലേഖനം ചെയ്തിരിക്കുന്നു. പരിശുദ്ധ തിരുശരീരരക്തങ്ങൾ വഹിച്ചുകൊണ്ട് പട്ടക്കാരനും ശെമ്മാശ്ശന്മാരും, ശുശ്രൂഷകന്മാരും ജനങ്ങളുടെ ഇടയിലേക്ക് ഇറങ്ങി വരുന്നത് ഞങ്ങളുടെ പള്ളിയിലെ പതിവാണ്. പുരോഹിതനും, ശെമ്മാശ്ശന്മാരും ജനങ്ങളുമെല്ലാം ഒരു കുടുംബത്തിലെ അംഗങ്ങളുടെ ഐക്യത്തോടുകൂടി വി. ബലി അർപ്പിക്കുന്നു.

മലങ്കരസഭയിൽ കാണുന്ന ഒരു പ്രധാനവ്യത്യാസം എന്തെന്നാൽ വി. കുർബാന എല്ലാ ഞായറാഴ്ചകളിലും ജനങ്ങൾ സ്വീകരിക്കുന്നില്ല എന്നുള്ളതാണ്. ഞങ്ങളുടെ ആബാലവൃദ്ധം ജനങ്ങളും ഞായറാഴ്ച വി. കുർബാന അനുഭവിക്കുന്നു. വി. കുർബാനയുടെ മാഹാത്മ്യം മനസ്സിലാക്കിയതോടുകൂടി എല്ലാവരും അതു അനുഭവിക്കുന്നതിനു അതിയായ ആകാംക്ഷയുള്ളവരാണ്. അതു നമ്മുടെ രക്ഷിതാവിന്റെ മഹത്തായ ദാനവും (great gift) ആണല്ലോ.

ഓർത്തഡോക്സ് സഭകളുടെ ആരാധനാഭക്തിനിർഭരവും ആകർഷണീയവും, ആന്തരാത്മാവിനെ ആദ്രതപ്പെടുത്തുന്നതുമാണ്. ഗീതങ്ങൾ ആലപിക്കുന്നതു് കർണ്ണാനന്ദകരംതന്നെ. പാശ്ചാത്യരാജ്യങ്ങളിൽ പ്രോട്ടസ്റ്റൻറുകാർപോലും പഴയ വിശ്വാസത്തിലേക്കു ഇക്കാലത്തു് പിൻതിരിയുന്നതായി കാണപ്പെടുന്നു.

പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ എല്ലാം സഹോദരീസഭകളാണ്. ഈ സഭകൾ തമ്മിലുള്ള ബന്ധം ദൃഢതരമാകണമെന്നുള്ളതു ഇന്ന് ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരാവശ്യമാണ്. ഓർത്തഡോക്സ് സഭകൾ കൂട്ടായ്മയിൽ വരണം. അതിനു മാർത്തോമ്മായുടെ ഇൻഡ്യൻ ഓർത്തഡോക്സ് സഭയ്ക്കുള്ള കർത്തവ്യം സീമാതീതമാണ്. ഈ സഭയിൽ ആദ്ധ്യാത്മികപ്രവർത്തനങ്ങൾ നിർജ്ജീവമായിട്ടിരിക്കുകയാണെങ്കിൽ അതു എത്രയും വേഗം പരിഹരിക്കണം. ഞങ്ങളുടെ ആഗമനംമൂലം ഇതര ഓർത്തഡോക്സ് സഭകളുമായുള്ള ബന്ധം ബലപ്പെടുമെന്ന് ഞങ്ങൾ ആശിക്കുന്നു. ഇവിടുത്തെ കോളജിൽ പ്രവർത്തിക്കുവാൻ വന്ന ഞങ്ങളുടെ പ്രവർത്തനം ഫലപ്രദമായി തീരുവാൻ നിങ്ങൾ പ്രാർത്ഥിക്കണം.

(മാക്കാംകുന്നു പള്ളിയിൽ ചെയ്ത പ്രസംഗം.)

(Nots By K. V. Mamman.)

---

### സംയുക്തവാർഷികസമ്മേളനം

പത്തനംതിട്ട മാക്കാംകുന്നു പള്ളിയിടവകയിലെ സൺഡേസ്കൂൾ, യൂത്തുലീഗ്, മർത്തമറിയം വനിതാസമാജം എന്നിവകളുടെ ഈ വർഷത്തെ സംയുക്തവാർഷികസമ്മേളനം ജൂലൈ 19-ാംനു ഞായറാഴ്ച കാതോലിക്കേറ്റ് ഹൈസ്കൂളിൽവച്ചു നി. വ. ദി. ശ്രീ. ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടി. മി. പി. ജി. ജോർജിന്റെ സ്വാഗതപ്രസംഗത്തിനു ശേഷം കാതോലിക്കേറ്റ് കോളജ് പ്രിൻസിപ്പൽ ഡാക്ടർ സെർനോവും പത്നിയും പൗരസ്ത്യ ഓർത്തഡോക്സ് സഭകളെപ്പറ്റി വിജ്ഞാനപ്രദമായ ഓരോ പ്രസംഗം ചെയ്തു. റെവ. ഡീക്കൻ കെ. സി. ഉമ്മനും ഒരു പ്രസംഗം ചെയ്തു. മോളികൊച്ചാണ്ടിയുടെ ശ്രവണമധുരമായ സംഗീതത്തിനു ശേഷം മി. റ്റി. ജി. ജോണിന്റെ കൃതജ്ഞതയോടുകൂടി സമ്മേളനം പര്യവസാനിച്ചു.



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam